# ജൈമിനിയാശ്വമേധം.

കിളിപ്പാട്ട്.

അഞ്ചാംഭാഗം.

ഹരിഃ ശ്രീഗണപതയനമഃ

അവിഘ്നമസ്തു.

——**——

പൈങ്കിളിപ്പെണ്ണെമഹാപുണ്യശാലിനിബാലെ
പങ്കജാക്ഷൻറെകഥാശേഷവുംകഥിയ്ക്കനീ
പങ്കനാശനംമോക്ഷകാരണംമനസ്തൃഷ്ണാ
സങ്കടാപഹംസദാശ്രീകൃഷ്ണലീലാമൃതം
കർണ്ണങ്ങൾകൊണ്ടീവണ്ണമെത്രയുംനുകൎന്നിട്ടും
പെണ്ണുങ്ങളാകുംഞങ്ങൾക്കൊട്ടുമില്ലലംഭാവം
സത്യമെന്നിനക്കിന്നുപൈദാഹാദികൾകൊണ്ടു
ചിത്തമേററവുംപരവശക്കേടിലെന്നിരിയ്ക്കിലൊ
ഭക്ഷണംകഴിയ്ക്കകീപ്പഴങ്ങളാവോളവു
മിക്ഷുവിൻനീരുംനറുംപാലുമാസ്വദിച്ചാലും
മാങ്കമാരുടെവാക്യംകേട്ടുപൈങ്കിളിപ്പെണ്ണും
ശങ്കയെന്നിയെകഥാവർണ്ണനംതുടങ്ങിനാൾ
ബാദരായണശിഷ്യൻജൈമിനിമുനീശ്വര
നാദരാലഭിമന്യുപൌത്രനോടരുൾചെയ്ത
പ്രീതനായ്മുനീന്ദ്രരാംശൌനകാദികളോടു
സൂതനാംപുരാണജ്ഞനിത്തരംചൊല്ലീടിനാൻ
മാധവൻമായാമയൻദുഷ്ടമാരകൻജഗ
ന്മോദകാരകൻപരൻദേവകീകിശോരകൻ

ഭക്തനാംശിഖിദ്ധ്വജൻതന്നുടെവിശിഷ്ടമാം
പത്തനാന്തരംതന്നിലങ്ങിനെതരംപോലെ
ചിത്തസന്തോഷത്തോടുംമൂന്നുനാളഹർന്നിശം
വർത്തനംകഴിച്ചുനാലാമത്താംദിനോദയെ
സ്വസ്ഥനായാസ്ഥാനംപുക്കങ്ങമർന്നനന്തരം
സത്വരംസമസ്തരുംകേൾക്കമാറരുൾചെയ്തു
[illegible]ത്രസത്തമന്മാരെദിഗ്ജയംചെയ്തീടുവാ
നത്രനിന്നിനിവേഗാലദ്യനിർഗ്ഗമിക്കേണം
ഒപ്പമെല്ലാരുംമുതിർന്നീടണംമടിക്കാതെ
നല്പലേക്ഷണഞ്ചെയ്തുകല്പനാഗിരംകേട്ടു
ക്ഷിപ്രമങ്ങെഴുന്നേററുശിഷ്ടനാംശിഖിദ്ധ്വജൻ
ചിൽപ്രകാശമാംതിരുമെയ്യുള്ളഗോവിന്ദനെ
വന്ദനംചെയ്തിട്ടുതന്നന്തികെനിന്നീടുന്ന
നന്ദനൻതന്നെക്കടക്കണ്ണുകൊണ്ടാലോകിച്ചു
തന്മനോരഥംധരിച്ചപ്പൊഴെതാമ്രധ്വജൻ
നന്മകൂടീടുംയജ്ഞത്തിന്നുള്ളൊരശ്വങ്ങളെ
എത്രയുംവിളങ്ങുന്നരത്നങ്ങൾഹേമങ്ങളും
വസ്ത്രഭൂഷണങ്ങളീവസ്തുക്കളോടുംകൂടി
കൊണ്ടുചെന്നനന്തരംസഭ്യന്മാരെല്ലാവരും
കണ്ടുമോദിക്കുംവണ്ണംമന്നവൻമടിക്കാതെ
വമ്പനാംകിരീടിതൻമുമ്പിൽവച്ചിതുചൊന്നാ
നമ്പർകോൻമകനായുള്ളുർവ്വീശചൂഡാമണെ
കല്പമെന്നൊരുസങ്കല്പാന്വിതംവലാരാതി
കല്പനാംയുധിഷ്ഠിരന്നേതുമിന്നോകനില്ലെ
ഒന്നുമില്ലിനിക്കുള്ളതൊക്കവെയമാത്മജ
ന്നുടെവശംതന്നിലാക്കിനേൻമനസ്സാലെ
മൽകളേബരംജീവിതാന്വിതംശൗരിക്കുള്ള
തൃക്കഴൽകല്പപ്രസൂനത്തിലുംസമർപ്പിച്ചേൻ
തൽകൃപാലവംമാത്രമാശ്രയംഞങ്ങൾക്കിനി

തക്കമില്ലിതിന്നേതുമെന്നുള്ള സൂക്തംകേട്ടു
പുഷ്ടസന്തോഷംപൂണ്ടു കൌന്തേയൻമുകുന്ദനി
ർദ്ദിഷ്ടനായ് തുരംഗാദിസാധുസാധനങ്ങളെ
ഒക്കവെപരിഗ്രഹിച്ചുൽക്കടപ്രസാദംപൂ
ണ്ടുൾക്കനംതേടുംപാർത്ഥൻകല്പിച്ചവണ്ണംതന്നെ
മന്നവന്മാരെല്ലാരുംകോപ്പിട്ടുമിന്നുംമണി
സ്യന്ദനങ്ങളിൽക്കേറിസ്സത്വരംപുറപ്പെട്ടു
മുമ്പിലങ്ങിനെഹയയുധേന്ദ്രത്തെവിട്ടുപിമ്പെ
കുംഭിനീതലംകുലുങ്ങുന്നസേനകളോടും
ശംഖങ്ങളൂതുന്നശബ്ദങ്ങളുംമഹാവാദ്യ
സംഘങ്ങൾകൊട്ടിത്തകർക്കുന്നനിർഘോഷങ്ങളും
കിങ്കിണീരവങ്ങളുംനേമിനിസ്വനങ്ങളും
വങ്കൊടിക്കൂറക്കൂട്ടമാടുന്നഘോഷങ്ങളും
ഹസ്ത്രശബ്ദഘോഷങ്ങളുംവീരാട്ടഹാസങ്ങളു
മത്യന്തംപൊടിപൊങ്ങുംസഞ്ചാരഘോഷങ്ങളും
ദിക്കിടങ്ങളിൽപരക്കുന്നമാറിടയ്ക്കിട
യ്ക്കുല്ലൂടങ്ങളായ്പ്പൊങ്ങുംഞാണൊലിപ്രപഞ്ചവും
തങ്ങളിൽതട്ടിക്കലർന്നുള്ളതുപോലെമുഴ
ത്തെങ്ങുമെമുഴങ്ങുന്നവണ്ണമേവിവർദ്ധിച്ചു
സത്തമൻമയിൽധ്വജൻതൽസുതൻതാമ്രധ്വജ
നുത്തമൻഹംസധ്വജനഥതൻനീലധ്വജൻ
ബഭ്രുവാഹനൻവൃഷകേതുവെന്നിവർമുമ്പാ
മുൾഭ്രമംവെടിഞ്ഞവരേവരുംനടന്നപ്പോൾ
ഫൽഗുനൻതാനുംകൃഷ്ണൻതാനുമങ്ങൊരുതേരി
ലുൾക്കനത്തോടുംനടന്നീടിനാരത്രാന്തരെ
മണ്ടുവാൻമിടുക്കമുത്സാഹവുംകലർന്നുള്ള
രണ്ടുവാജിയുൾക്കൂടിത്തമ്മിൽവേറിട്ടീടാതെ
കണ്ടുകണ്ടൊപ്പംപലനാടുകാടുകളോരോ

കണ്ടുകുന്നിവയെല്ലാംപിന്നിട്ടുചെന്നുദൂരെ
മന്നിടംതന്നിൽപരംസാരമാംസാരസ്വത
മെന്നപേർചൊല്ലുംപുരംപുക്കക്രുവലാരാതെ
മന്നവൻതദീശ്വരൻവീരവർമ്മകൻവീര
ന്നുന്നതപ്രാജ്ഞൻപ്രാജ്ഞൊന്നത്തമോത്തമൻധീരൻ
പുണ്യവാൻഹൃഷീകേശസേവകന്മാരിൽപുരോ
ഗണ്യനീനരോത്തമൻനിർണ്ണയംസുരോപമൻ
സന്തതംവൃഷംതദീയങ്ങളാംരാഷ്ട്രങ്ങളി
ലന്തരംവിനാചതുഷ്പാദമായ്നിന്നീടുന്നു
ഹന്തകൽമഷംവെടിഞ്ഞുള്ളവൻതന്നെസ്സാക്ഷാ
ലന്തകൻജാമാതാവായാശ്രമിച്ചിരിയ്ക്കുന്നു
തല്പുരസ്ഥിതന്മാരുംനാട്ടുകാരായുള്ളോരു
മത്ഭുതസ്വഭാവന്മാർസ്വാമിതുല്യന്മാരവർ
തക്കമെന്നിയെചതുർവ്വർഗ്ഗത്തിൽപാരംഗമി
ച്ചൂഴ്മററവരായിട്ടങ്ങനെവിളങ്ങുന്നു
ഒട്ടുമെകുമാർഗ്ഗത്തിലേകനെങ്കിലുംചെന്നു
പെട്ടുപോകുന്നില്ലോർത്താൽനിദ്രയിൽപോലുംചിത്രം
എങ്കിലീനൃപശ്രേഷ്ഠൻതന്നുടെചാരന്മാരാം
കിങ്കരപ്രവീരന്മാർവന്നുചൊല്ലുകയാലെ
ധർമ്മജൻമഖത്തിന്നുകോപ്പിട്ടുകൈവിട്ടുള്ള
വെണ്മതേടീടുംരണ്ടുവാജിയുംനിജസ്ഥല
വന്നണഞ്ഞതുംവാജിരക്ഷകൻധനുർദ്ധര
നിന്ദുവംശത്തിന്നലങ്കാരമാംധനഞ്ജയൻ
തന്നുടെസുഹൃത്താകുംശ്രീകൃഷ്ണമൂർത്തിയോടും
വന്നുചേർന്നീടുന്നതുംകേട്ടുസന്തോഷത്തോടെ
തൻഭടന്മാരെവിളിച്ചിത്തരംനിയോഗിച്ചാ
നെമ്പടക്കൂട്ടത്തോടുംനിർഗ്ഗമിയ്ക്കുവിൻനിങ്ങൾ
നമ്മുടെസമീപത്തിലെത്തിപോലശ്വിശന്മാർ
ധർമ്മജൻനടത്തുന്നയജ്ഞിയാഹയദ്വയം

ചെന്നണഞ്ഞുടൻപിടിച്ചീടുവിൻബലത്താലെ
നന്ദനന്മാരെശീഘ്രംനിങ്ങളുംപോയീടുവിൻ
വന്നണഞ്ഞീടുന്നുണ്ടുകൃഷ്ണനംകിരീടിയു
മെന്നറഞ്ഞീലെയുദ്ധംവേണ്ടിവന്നീടുംതിട്ടം.
പടനായകന്മാരെപട്ടഭാവത്തോടൊക്കും
പടയുംചേർത്തുചേരുംപടിനിങ്ങളുംനില്പിൻ
നൃപശാസനംകേട്ടുനിപുണന്മാരാമഞ്ചു
നൃപനന്ദനന്മാരുംനിജതാതനെക്കുപ്പി
സുരസന്നിഭൻമഹാശുഭനാംസുഘോഷനാ
സുരഭൻദ്വിതീയനംസുധിയാംസുലീലനും
കുവലൻനാലാമനംസരളൻമറേറവനും
പ്രബലന്മാരാമിവർവിമലന്മാരുംകൂടി
ചപലംചാപബാണാസികളുംചർമ്മങ്ങളു
മുപലംഭേദിയ്ക്കുന്നമുസലാദിയുംപൂണ്ടു
ത്വരിതംസന്നദ്ധരായ്സുബദ്ധപ്രഭങ്ങളാം
സ്വരഥങ്ങളിലേറിസ്സുഖമേപുറപ്പെട്ടു
പലസൈന്യങ്ങളോടുംനടകൊണ്ടജ്ജനന്റെ
ബലസന്ദോഹംപ്രാപിച്ചതിവിക്രമത്തോടെ
സമരോദ്യതന്മാരായ്മരുവുംഭടന്മാരെ
സമദംതൃണീകരിച്ചവർകാണവെബലാൽ
ചന്തമേറീടുംവാജിരത്നങ്ങളേയുംപിടി
ച്ചന്തരംകൂടാതച്ഛൻതന്പുരോഭാഗംനോക്കി
പിന്തിരിച്ചീടുംവിധൌബഭ്രുവാഹനൻവീര
ന്നന്തികെന്നുടൻനടത്തിച്ചതേരോടുംകൂടി
മുമ്പിൽചെന്നവൎക്കുള്ള കണ്ണങ്ങളുംപൊട്ടുംവണ്ണം
ഢയ്മ്പിച്ചശംഖാരവത്തുകിനാനനന്തരം
സ്വതരംമുഴുത്തുള്ള സിംഹനാദവുംപൊഴി
ച്ചിത്തരംനിർഭത്സിച്ചുചൊല്ലിനാൻഭോഷന്മാരെ
ത്ത്രനിൽക്കവിൻനിങ്ങൾനിർഗ്ഗമിക്കേണ്ടാജഗൽ

ജൈത്രനായ് വിളങ്ങുന്നശക്തനാംകിരീടിയെ
കണ്ണിൽകണ്ടീടുംനൃപന്മാരിലിന്നൊരുത്തനെ
നെണ്ണിക്കൊണ്ടതിക്രമംചെയ്തുപോയതുകഷ്ടം
എങ്കിലീയകപ്പെട്ടസാഹസംസഹിച്ചീടാം
തിഗ്മാംശുവംശാധീശനാംപാർത്ഥനീഹയങ്ങളെ
വിട്ടുപിന്മടങ്ങുവിനല്ലെങ്കിലല്പംയുദ്ധം
വെട്ടുവിൻവൃഥൈവഞാൻനിങ്ങളെവിട്ടീടുമോ
ദൃഷ്ടപ്രഭാവംകൊണ്ടേവംദുർമ്മദംകാണിച്ചിന്നു
മൽപ്രയുക്തമാംശരംകൊണ്ടുടൻമരിയ്ക്കയൊ
ചെയ്യുവാൻഭാവിയ്ക്കുന്നതെന്തുചൊല്ലുവിൻവലി
ച്ചെയ്യുവാൻചാപംതന്നിലമ്പുഞാൻതൊടുക്കട്ടെ
എന്നിത്രമാത്രംപറഞ്ഞർജ്ജുനാത്മജൻനേരെ
നിന്നിട്ടുതുകിത്തുടങ്ങീടിനാനസ്ത്രങ്ങളെ
ക്രുദ്ധചിത്തന്മാരായരാജപുത്രകന്മാരും
ബദ്ധവിക്രമംചിരിച്ചട്ടഹാസവുംചെയ്തു
ശസ്ത്രസഞ്ചയങ്ങളെതൂകിനാർപരസ്പര
മെത്രയുംകടുത്തുള്ളയുദ്ധമായെന്നേവേണ്ടു
കർണ്ണജൻതാമ്രദ്ധ്വജൻതൊട്ടുള്ളയോദ്ധാക്കളും
ചണ്ഡജന്യാത്ഥംരഥാരൂഢന്മാരായിട്ടുടൻ
സൈന്യത്തിൻചയത്തോടുംചെന്നുദോരഗ്രംതോറും
സംന്യസ്തചാപങ്ങളിൽക്രൂരത്തുള്ളബാണങ്ങളെ
ശിഞ്ജിനിനാദത്തോടുംചേർത്തുപാർത്ഥജൻതന്നി
യ്ക്കുഞ്ജസാതൂണംച്ചുനിന്നിടിനാർനിരന്തരം
മത്തവാരണങ്ങളേകത്രമാഹാത്മ്യംക്രൂട്ട
മൊത്തവാജികളന്യഭാഗത്തിലേകസ്ഥലെ
എത്രയുംരഥങ്ങളിത്യാദിയാലടൽക്കളം
രൌദ്രമത്യന്തംപൂർണ്ണമത്യാരവാഘോഷിതം
മുമ്പുറത്തതീവവീര്യോൽക്കടന്മാരായവ
രമ്പുതൂകവാനൊരുമ്പെട്ടങ്ങുക്രൂടീടിനാൻ

കട്ടത്തും കാലാളുകളെ ത്തുത്തും കയത്തും കൊ
ണ്ടടുത്തും ശസ്ത്രൌഘങ്ങളെടുത്തും വെട്ടുംകുത്തും
കൊട്ടത്തും പരസ്പരം തട്ടത്തും പരംമുറി
പ്പെട്ടത്തും നേരംമനംമട്ടത്തും പിന്മാറിയും
കുന്തളങ്ങളിൽപിടിച്ചപ്പൊഴെവലിയ്ക്കയു
മന്തരംവരുംവണ്ണമങ്ങിനെവലിയ്ക്കയും
കൈനഖാഞ്ചലംകൊണ്ടുമാന്തിമേൽപിളക്കയും
മൈനനഞ്ഞൊഴുക്കിട്ടുംശോണിതംവളക്കയും
മുഷ്ടികൊണ്ടിടിയ്ക്കയുംമാത്തടംപൊടിയ്ക്കയും
മുട്ടിനിന്നുകേറുന്നകൈകൾകൊണ്ടടിയ്ക്കയും
പുഷ്ടവിക്രമംകാണിച്ചെത്രയുംമദിയ്ക്കയും
നഷ്ടജീവിതംപലർഭ്രുതലെപതിയ്ക്കയും
രഥികന്മാരായവർവിരുതേറീടുന്നമാ
റധികംശരങ്ങളുമസിവേൽകുന്തങ്ങളും
ത്വരിതംപ്രയോഗിച്ചുംകൊടിനൽകൊടക്കുറ
ശരധിരഥംചാപാകടതൊട്ടുള്ളതെല്ലാം
മുടിച്ചുംദേഹങ്ങളെമുറിച്ചുംതമ്മിൽതമ്മിൽ
ചൊടിച്ചുംകൊണ്ടുതന്നെതുടങ്ങീമഹാരണം
ഏകനാംപാർത്ഥാത്മജൻതന്നുടെശരൌഘംകൊ
ണ്ടാകവെവീര്യുംക്രൂടുംവീരവർമ്മാവിൻപട
ഭഗ്നമായല്പംനേരംകൊണ്ടുസങ്കോചിച്ചുപോ
യഗ്നിയിൽപതിച്ചതോലെന്നപോലെന്നോവേണ്ടു
എന്നവൃത്താന്തംകേട്ടുവീരവർമ്മാവാംനൃപൻ
വന്നവിസ്മയത്തോടുംസംഗരംചെയ്തീടുവാൻ
തന്നിയോഗത്താലണിസ്യന്ദനംതോറുംകണ
ക്കെന്നിയെപുറപ്പെട്ടുതൻപടക്കൂട്ടത്തോടും
സുന്ദരനേകേഭാശ്വപത്തിസഞ്ചയത്തോടു
മുന്നതാരവങ്ങളാംവാദ്യങ്ങളോടുംകൂടി
സന്നദ്ധനായിപ്പടത്തേരിത്തടംതന്നിൽകേറി

മന്ദത്വംവിനാപുറപ്പെട്ടുപോർക്കളംപുക്കു
തന്നുടെമുന്നിൽതദാവിക്രമത്തോടുംവേഷ
ച്ഛന്നനായ്പ്രകാശിച്ചുനിന്നാകാലനെത്തന്നൊ
ഴിവിട്ടയക്കയാലശേഷാന്തകൻവൈവസ്വതൻ
നിഷ്ഠുരൻയുധിഷ്ഠിരൻസ്നേഹവുംവെടിഞ്ഞഹോ
അഷ്ടദിഗ്ഗജങ്ങൾക്കുംകർണ്ണങ്ങൾപൊട്ടുംവണ്ണ
മട്ടഹാസവുംപൊഴിച്ചത്യന്തമോജസ്സോടെ
സത്വരംകിരീടിതൻവമ്പടയ്ക്കുള്ളിൽകട
ന്നധരിച്ചീടുംഗദാദണ്ഡഘട്ടനത്താലെ
മത്തഹസ്തികൾക്കുള്ളമസ്തകംസമസ്തവു
മസ്തസംശയംമഹാചൂർണ്ണമാക്കിയുംതൂർണ്ണം
പൃഷ്ഠങ്ങൾതോറുംചേർന്നസാദിവീരന്മാരോടും
പുഷ്ടങ്ങളാകുംഹയക്കൂട്ടങ്ങളേയുംതഥാ
നഷ്ടങ്ങളാക്കിപ്പതിപ്പിച്ചുമത്യുന്നത്യാദി
ജുഷ്ടങ്ങളാകുംകൊടിസ്തംഭങ്ങളോടുംകൂടി
റല്ലുംതേരുകൾകാലാൾക്കൂട്ടങ്ങളെന്നിത്യാദി
ബ്ബലസഞ്ചയംകൊണ്ടുംഭഞ്ജിച്ചുകൂത്താടിനാൻ
മിക്കതുംമുടിഞ്ഞുപോയ്പാർത്ഥവീരന്മാർനേർത്തു
നില്ക്കുവാനാമല്ലെന്നശിഷ്ടന്മാരവരോർത്തു
വില്ലാളിക്കൊരുമ്പെട്ടപാർത്ഥജൻമുമ്പായവ
രുൾഗളിച്ചീടുംഭയംകൊണ്ടുപിന്മാറീടിനാർ
അംഗാദിവൈകല്യംപൂണ്ടാഹന്തയുദ്ധംവെടി
ഞ്ഞിങ്ങാധിയോടെപടക്കൂട്ടവുംതിരിഞ്ഞോടി
അപ്പോളാവിശേഷംകണ്ടർജ്ജുനൻമനക്കാമ്പി
ലത്ഭുതത്തോടുംഭഗവാനോടുചോദ്യംചെയ്തു
ഭക്തവത്സല! വാസുദേവ! കേശവ! കൃഷ്ണ!
മുഗ്ദ്ധമോഹനാകൃതെ! ദേവ! കണ്ടീല്ലേഭവാൻ
എന്തിതത്ഭുതംകെല്പുതട്ടുമീരണംവിട്ടു
പിന്തിരിഞ്ഞല്ലോബലംകെട്ടുമൽബലംവിഭോ

ഭാധനോചിതൻഭവ്യൻദേവനോപാർത്താലിവ
നേവനോജസ്സംമഹാവിദ്യവുംപൂണ്ടുള്ളവൻ
ശോകനാശനൻഭവാൻനോക്കിക്കൊണ്ടിരിയ്ക്കുമ്പോ
ളേകനായെത്തിതാനമ്മുടെസൈന്യങ്ങളെ
കാലസന്നിഭൻഗദാബാണസാധനംകൊണ്ടു
ചാലവെപൊടിച്ചുധാത്രീതലെവീഴ്ത്തീടുന്നു
ത്തുമയിൽബലംകൊണ്ടുപോർചെയ്തുപോരുന്നവ
നാമയിൽധ്വജൻമുതല്ക്കുള്ള വീരന്മാരെല്ലാം
പിന്മടങ്ങിനാർഭയപ്പെട്ടുകൊണ്ടെന്നാലിവൻ
തൻമുഖംതന്നിൽചെന്നുനോക്കുവാനെന്നാകിലും
കെല്പിനിയ്ക്കില്ലെന്നുള്ള ത്തുരഗവിയ്ക്കുമോവൃഥാ
നില്പിനിക്കഷ്ടംനാണംകെട്ടതെന്നാകില്ലയൊ
വമ്പനാമരിയാരെന്നാമ്പിനാലുരച്ചെന്റെ
കമ്പനാശനംചെയ്തുകൊള്ളുകെന്നാലേവേണ്ടു
വിജയൻചൊന്നതെല്ലാംചെവിയിൽചെന്നാശേഷം
നിജചിത്തത്തിലെല്ലാമറിയുംമായാമയൻ
ഭയനാശനംചെയ്യുംഭഗവാനൻപോടുതൻ
പ്രിയനായീടുംപൃഥാസുതനോടരുൾചെയ്തു
പുരുഹൂതജചൊല്ലാമറിയേണമീമഹാ
പുരുഷൻമർത്ത്യനല്ലെപുകൾപൂണ്ടീടുംദേവൻ
ശമനൻവീരവർമ്മാവിൻജാമാതാവിങ്ങു
സമനസ്തോഷംതുണച്ചമരുന്നിതുനിത്യം
അതുകേട്ടുണർത്തിനാനമരേശ്വരാത്മജ
നിതുവിസ്മയംഹരേയമരാട്ടായദേവൻ
കഥമീനൃപാത്മജാപതിയായ്ഭവിച്ചതീ
ക്കഥയെവിസ്തരിച്ചിന്നരുളിച്ചെയ്യേണമേ
അരുണാംഭോജേക്ഷണനകതാർതെളിഞ്ഞുട
നരുളിച്ചെയ്തീടിനാനായിവീരോത്തംസമേ!
പരമാർത്ഥമായല്പംപറവൻഭവാനുള്ളി

ലറിവാനായിട്ടുഞാനതുകേട്ടാലുംസഖേ
പുകളാൎന്നീടുംവീരവൎമ്മക്ഷിതിപതിയ്ക്കുഭീഷ്ടയാം
മകളായുണ്ടായൊരുമഹിളാശിഖാമണി
മാലിനീമഹാപുണ്യലാവണ്യസൌജന്യാദി
ശാലിനീതനിയ്ക്കൊട്ടുതാരുണ്യംതുടൎന്നനാൾ
ധൎമ്മരാജനാംദേവനാകേണംഭൎത്താവിനി
യ്ക്കെന്മനസ്സന്യൻതങ്കലെത്തുകില്ലെന്നിങ്ങിനെ
കല്പിച്ചുചിത്തംലക്ഷ്മീകാന്തനാംദേവൻതങ്ക
ലൎപ്പിച്ചുകാമംഫലിപ്പിയ്ക്കുവാനപേക്ഷിച്ചു
ധൎമ്മരാജനിൽദ്ധ്യാനനിഷ്ഠയാവാണീടിനാൾ
ധൎമ്മചാരിണീയവൾക്കാള മാരോടുംകൂടി
നൃത്തമാടുക,ഗീതംപാടുക,പൂച്ചൂടുകെ
ന്നിത്ഥമുള്ളനേകകൃത്യങ്ങളിൽക്രമത്താലെ
ശ്രദ്ധയുംകുറഞ്ഞുദാസായെന്തിതെന്നാഹന്തി ശം
സപ്രസ്ഥയല്ലാതായഹോമാതാവുംതദന്തരെ
ബുദ്ധിദയറിട്ടുംവീരവൎമ്മകൻമഹീശ്വരൻ
പുത്രിയെവിളിച്ചുമിത്രാദികൾക്കുപാന്തികെ
നിൎത്തിയീവണ്ണംപറഞ്ഞീടിനാൻബാലേനിന
ക്കെത്തിയിന്നഭ്യൎഹമാംവൈവാഹകാലംസുതേ
നിന്മനസ്സിങ്കൽദ്ധ്യാനമെന്തുനീപറഞ്ഞാലും
നിൎമ്മലേചെയ്യാമതിൻവണ്ണം ഞാനറിഞ്ഞാലും
മൎത്ത്യനാകേ ണ്ടാവരനെന്നുതാൻമനസ്സിങ്കി
ലത്യനാമയൻവരനാരുവാനഹോചിതൻ
തമ്പിതാവിൻെറഗിരംകേട്ടുകന്യകാരത്നം
കമ്പിട്ടുംമുഖത്തോടുമുത്തരംചൊല്ലീടിനാൾ
ധൎമ്മരാജനായെനിയ്ക്കാദരംകൊടുത്താലും
സമ്മതത്തോടുംതാതനന്യനെപ്രാപിയ്ക്കുവാൻ
ചിത്തകൌതുകംചൊറുമില്ലമെക്ഷണംകൊണ്ടു
ചത്തണഞ്ഞിട്ടുംമൎത്ത്യനാകവെയമലയെ

ത്തുവൈധവ്യംവരുംദുഃഖമെന്തിതിൽപര
മത്രയല്ലുണ്ടാകുന്നവൈഷമ്യംചൊല്ലീടുവൻ
മുന്നമേകനെവരിച്ചീടുവൻമരിയ്ക്കുമ്പോൾ
ചെന്നുദേഹംകൊണ്ടന്യനിതന്നെയുംസ്പൃശിയ്ക്കേണം
ധന്യയാംപതിവ്രതയ്ക്കന്യസംഗമംകഷ്ടം
പുണ്യഹാനിയ്ക്കീക്കർമ്മംമുഖ്യകാരണംതന്നെ
അത്രമുണ്ടാകിത്തരുംപതിയെച്ചതിച്ചത
നിശ്ചയമാമോഹംകൊണ്ടുപരനെപ്രാപിപ്പവൾ
അസതിയേതൊരുത്തിയവളെമരിയ്ക്കുമ്പോ
ളസമപ്രഭാവനാമരുണാത്മജൻദേവൻ
അധികംപ്രചണ്ഡമാംനരകേപതിപ്പിയ്ക്ക
മതിലിട്ടനേകംനാളഭയംദണ്ഡിപ്പിയ്ക്കും
എന്നറിഞ്ഞിരിയ്ക്കുന്നതാനധർമ്മത്തിൽപതി
ച്ചെന്നുമേദുഃഖിക്കാസ്സാൻചെയ്യേണ്ടതെന്തെന്നോർത്തു
ധർമ്മമൂർത്തിയാംസമവർത്തിയെത്തന്നെനിന
ച്ചെന്മനസ്സാലെഭർത്താവാക്കിവച്ചല്ലോമുന്നേ
തന്നിയുക്തമാംധർമ്മംചെയ്തിരുന്നീടാമിങ്ങു
നന്ദിയുംമഹാകീർത്തിപൂർത്തിയുംവന്നീടുമെ
പ്രേതരാജനാംദേവൻപ്രീതനായ്പരിചെന്നെ
പാതകപ്രപാതത്തിൽനിന്നുസംരക്ഷിയ്ക്കുമെ
താതസദ്വ്രദാഭവൽപുണ്യരക്ഷയുംമഹാ
സാതവൃദ്ധിയുംവരുംവാദമില്ലതിന്നേതും
സതതംശുഭാചാരവ്രതയായ്വാണീടുന്ന
സുതയെപ്രാകൃതന്നായുതകീയെന്നാകിലും
സചകതാതന്നായവൾസുഖസംഗതിയ്ക്കുള്ള
സുകൃതംതന്നെമഹാസുമതെന്നൽകീടുമെ
അവളെധർമ്മദേവന്നഴകോടേകീടുകീ
ലവളെകുന്നതെന്തെന്നറിവാനോർത്തേണമോ
ക്ഷിതിപാലകപ്രഭോപതിയെസേവിച്ചുഞാ

നതിമംഗളംമേലിലവിടെയ്ക്കുകീടാമെ
എന്നടെമനക്കാമ്പിലിങ്ങിനെകുതൂഹല
മെന്നാതെൻധർമ്മാചാരംകൊണ്ടുസാധിച്ചീടുവാൻ
ഒന്നനുഗ്രഹിക്കേണംസമ്മതത്തോടുംതാത
നിന്നിനിയ്ക്കിതുതന്നെസർവ്വസിദ്ധിദംനൂനം
ക്ഷത്രിയാധിപൻവീരവർമ്മകൻമഹാഭാഗൻ
പുത്രിയാമവൾചൊന്നതെപ്പേരുംചെവിക്കൊണ്ടു
സമ്മതംകയ്ക്കൊണ്ടുസമ്പ്രീതനായോതീടിനാൻ
ധർമ്മതല്പരെസുതെനിന്മനോരഥംഹിതം
സഹസാസാധിയ്ക്കുവാനതിസന്തോഷംകയ്ക്കൊ
ണ്ടിഹസാമ്പ്രതംഞാനുംയമനെഭജയ്ക്കുവൻ
ഭജനംചെയ്കനിയ്ക്കുംഭവദർത്ഥിതംജവാ
ലജനംഭോജേക്ഷണനഖിലംസാധിപ്പിയ്ക്കും
ശമഭാവത്തോടേവംമകളോടുരചെയ്തു
ശമനൻതന്നെക്കുറിച്ചവനീവലാന്തകൻ
യമസൂക്തംകൊണ്ടതിസ്തുതിഭാവനയോടും
സമയംതോറുംസേവിച്ചവിടെവാണീടിനാൻ
മാലിനീനൃപാത്മജതാനുമാനന്ദംപൂണ്ടു
മാലിനിവന്നീടുകില്ലെന്നുള്ളൊരുള്ളത്തോടെ
കാമിതംസാധിയ്ക്കുവാൻവേദവിത്തമന്മാരാം
ഭൂമിദൈവതങ്ങളെക്കൊണ്ടുതാനഹർന്നിശം
ഹോമവുംജപപ്രപൂജാദിയുംചെയ്യിപ്പിച്ചും
ഹേമഗോരത്നാംബരാന്നൌഘാദിദാനംചെയ്തു
ധ്യാനനിഷ്ഠയോടിരുന്നീടിനാളതിൻമദ്ധ്യേ
ദീനവത്സലൻവീണാപാണിയാംമുനീശ്വരൻ
മൌക്തികപ്രഭൻമഹാമുഖ്യമാമനുഗ്രഹം
ഭക്തിയുള്ളവർക്കുനൽകീടുന്നകാരുണ്യവാൻ
ഏത്തുകൊണ്ടശേഷവൃത്താന്തവുംഗ്രഹിക്കുന്നാ
നിസ്തുലജ്ഞാനോദയൻനിർമ്മലൻമഹായോഗി

ജ്ഞാനലോചനംകൊണ്ടുമാലിനീവിചേഷ്ടിതം
മാനസത്തിങ്കൽധരിച്ചീവണ്ണമോൎത്തീടിനാൻ
ബാലയാമിവൾധൎമ്മചാരിണീതപംകൊണ്ടു
കാലയാവനംചെയ്തുകേവലംവാണീടുന്നു
കാലനെവിചാരിച്ചുഭൎത്തൃതപംകയ്ക്കൊണ്ടന്നെ
പ്പാലനംചെയ്യേണമെന്നൎത്ഥിച്ചുസേവിയ്ക്കുന്നു
ഭേദമില്ലതിന്നേതുംയൌവനോദയംകൊണ്ടു
മാദരംകയ്ക്കൊണ്ടേവംവാഴമീവരാംഗിയെ
അന്തകൻഗ്രഹിയ്ക്കുന്നില്ലെന്തിതത്ഭുതംപാൎത്താ
ലന്ധനാകുമോസമസ്തജ്ഞനാംയമൻദേവൻ
മൎത്ത്യന്മാർചെയ്യുന്നതുംചിന്തിയ്ക്കുന്നതുംസൎവ്വം
പ്രത്യക്ഷംപ്രേതാധിപന്നാരാനംചൊല്ലേണമൊ
എന്നിരിയ്ക്കുമ്പോൾസമവൎത്തിയാംവൈവസ്വതൻ
നന്ദിയോടവൾക്കുള്ളൊരഗ്രഭാഗത്തിൽചെന്നു
ഭംഗിയോടനുഗ്രഹിച്ചാഗ്രഹംഫലിപ്പിയ്ക്കാ
തെങ്ങിനെവൃഥാമന്ദഭാവനായടങ്ങുന്നു
ചെല്ലുവൻഞാൻതാൻകൃതാന്താലയെമടിയ്ക്കാതെ
ചൊല്ലുവൻവിശിഷ്ടമാംമാലിനീമനോരഥം
എന്നുറച്ചുടൻധൎമ്മരാജൻറെമുമ്പിൽതന്നെ
ചെന്നുസല്ക്കാരംഗ്രഹിച്ചങ്ങിരുന്നനന്തരം
ധൎമ്മരാജനോടരുൾചെയ്തുസസ്മിതംചെറ്റും
നൎമ്മമല്ലിതുകേൾക്കകാലകൌതുകത്തോടെ
ധൎമ്മവത്സലധന്യശീലനാംഭവാനിന്നു
നമ്മവൎദ്ധിപ്പാനുള്ളകാലമായറിഞ്ഞിലെ
മന്നിലിക്കാലംസഖെവീരവൎമ്മാഭിഖ്യനാം
മന്നവൻതനിയ്ക്കുള്ളകന്യകാമനോഹരി
ബാലികാനാമംകൊണ്ടുമാലിനീസീമന്തിനീ
മാലികാമണിജഗന്മോഹിനീവിലാസിനീ
സത്യശാലിനീധൎമ്മചാരിണീപരംപാതി

വ്രതപാലിനീസാധുവാദിനീതപസ്വിനീ
ധർമ്മരാജൻഭർത്താവാകേണമല്ലെങ്കിലീ
ജന്മമങ്ങൊടുങ്ങീടുംഭർത്തൃഹീനമായ്തന്നെ
എന്നുനിർണ്ണയംചെയ്തുയൌവനാരംഭംഭവി
ച്ചന്നതൊട്ടഭീഷ്ടസാഫല്യമുണ്ടാവാൻവേണ്ടി
കണ്ടസൽകർമ്മംസർവ്വംചെയ്തുസുവ്രതത്തോടു
മിണ്ടലെന്നിയെഭൂപശ്രേഷ്ഠനൈകനിഷ്ഠയോടും
വാഴുന്നകാലംകുറച്ചായിമറ്റൊരാളിലും
വീഴുന്നഭാവംകാണുന്നില്ലിവൾക്കെന്നാലുണ്ടു
എന്തിതെങ്ങറിഞ്ഞിട്ടില്ലെന്നുള്ളഭാവംകന്യാ
ചിന്തിതംനിസ്സാരമെന്നാകയൊപറഞ്ഞാലും
സത്തമന്മാരായവർസത്വരംഫലിപ്പിക്കും
ചിത്തമോദത്തോടന്യാപേക്ഷിതംസമസ്തവും
ധിക്കരിച്ചീടുംദയാഹീനരാമസത്തുക്ക
ളുക്കനെന്നതെല്ലാംതക്കമില്ലെന്നാകയാൽ
മർത്ത്യവേഷവുംപൂണ്ടുഭക്തവത്സലൻഭവാൻ
ഭൃത്യസഞ്ചയത്തോടുംവിദ്രുതംപുറപ്പെട്ടു
പൃഥ്വിയിൽപ്രശസ്തമാംവീരവർമ്മകനുള്ള
ശുദ്ധിയേറീടുംമഹാപത്തനംപ്രാപിച്ചാലും
സത്തമംസാരസ്വതംയാതൊന്നുവൈവസ്വത
ചിത്തമോദനംവൃഷംയാതൊന്നിൽചതുഷ്പദം
ഏത്തിലാനന്ദംപൂണ്ടുയാതൊന്നിൽദിവാനിശം
സുസ്ഥിതംമഹാജനംവൈഷ്ണവംനിരാതങ്കം
അപ്പുരംഭവൽപ്രാപ്തികൊണ്ടുമിന്നനല്പമാ
മത്ഭുതംറൗതംവണ്ണമെത്രയുംശോഭിക്കട്ടെ
ധർമ്മിഷ്ഠനാകുംഭവാൻതക്കമെന്നിയെകനി
ഞ്ഞമ്മട്ടിൽപാണിഗ്രഹംചെയ്തനുഗ്രഹംനൽകി
പെണ്മണിയ്ക്കുള്ളംകുളുർക്കുന്നമാറമന്നാലും
ത്വന്മനസ്സിങ്കൽഭക്തവാത്സല്യമില്ലെന്നാമൊ?

സൻമുനീന്ദ്രോക്തം കേട്ടുതുഷ്ടനായ് സജ്ജനനാം
ധർമ്മരാജനും ചിരിച്ചിത്തരം ചൊല്ലീടിനാൻ
ഏത്രമിച്ചരിത്രമീക്കന്യയെക്കയ്ക്കൊള്ളുവാ
നത്രമിച്ചിരിയ്ക്കുന്നു ഞാനമെന്തപോനിധേ!
വിദ്രുതം ഭവദ്വാക്യമുദ്ഭവായവണ്ണം തന്നെ
വിദ്രുമോഷ്ഠിയ്ക്കുള്ളിഷ്ടപൂരണം ചെയ്തീടുവൻ
ചൊൽക്കലന്നിട്ടുംമുനേ! വൈശാഖമാസേവരും
ശുക്ലപക്ഷത്തിൽതന്നെ ചെയ്യുവൻപാണിഗ്രഹം
എങ്കിലീവിനിർണ്ണയം ഭൂപതീശ്വരനേയും
മങ്കയാളേയും ധരിപ്പിയ്ക്കുവാൻ ഭവാൻതന്നെ
അർഹനെന്നുണർത്തിച്ചുകേൾക്കയാലകംതെളി
ഞ്ഞർഹണോചിതൻബ്രഹ്മനന്ദനൻമുനീശ്വരൻ
സമ്മതം കലൎന്നങ്ങു നിന്നുടൻതന്നെഗമി
ച്ചാമ്പുജാക്ഷനാമോച്ചാരണാലാപാമൃതം
വല്ലകീഗുണംകൊണ്ടുവർഷിച്ചുഹർഷത്തോടും
നല്ലകീർത്തനീയമാംസാരസ്വതാഖ്യാലയെ
ധർമ്മശാലയിൽതപോനിഷ്ഠയോടിരിയ്ക്കുന്ന
ശർമ്മരൂപിണിയാകാകന്യതൻപുരസ്ഥലെ
തിങ്കൾബിംബംപോലിറങ്ങീടിനാൻനഭസ്ഥല
ത്തിങ്കൽനിന്നതുകണ്ടുമാലിനീസുബോധിനീ
വെക്കമുത്ഥാനംചെയ്തുരുശമപീഠത്തിൽതന്നെ
സൽക്കരിച്ചുടൻവസിപ്പിച്ചുയോഗീന്ദ്രൻതന്നെ
മസ്തകത്താലെമന്ദംവന്ദിച്ചഞ്ജലിയോടു
മസ്തകന്മഷംമമജന്മമെന്നുണർത്തിച്ചു
കത്രനിന്നെഴുന്നള്ളിവന്നുകാരുണ്യത്തോടു
മത്രമാമുനേഭവാനെന്നുചോദിച്ചീടിനാൾ
വന്നസന്തോഷത്തോടുമപ്പൊഴെവിഷ്ണുപ്രിയൻ
മന്ദഹാസിച്ചായതുംചെയ്തുമാലിനിബാലെ!
വന്നപുഷ്കാം[illegible]

ടൊന്നുചോദിച്ചീടുന്നേനത്രതാദയത്താലെ
സൎവ്വലക്ഷണലാവണ്യാദിമോഹനമാകും
യൌവനംപ്രാപിച്ചിരിയ്ക്കുന്നനീയിത്രകാലം
ത്തെവല്ലഭൻതന്നോടൊത്തതിൻവണ്ണംനല്ല
ചിത്തസൌഖ്യത്തോടൊത്തിരുന്നിടേണ്ടുന്നവളോൎത്താൽ
ഇത്തരംവ്രതാചാരവേഷാദിയോടുംക്രൂടി
യത്തലെന്നിയെവസിയ്ക്കുന്നതെന്തുതിക്രമം
സത്തമേവിവാഹത്തിലാസ്ഥയില്ലന്നോനിന
ക്കൎത്ഥമെന്തിത്ഥംകാലംപോക്കീടുന്നതിന്നഹോ
സത്രപംകമ്പിട്ടുണൎത്തിടിനാളവൾമന്ദ
മത്രമെദ്ദരാഗ്രഹംകേൾക്കവേണമെമൂനേ
ധൎമ്മരാജൻമേദത്താവാകേണമല്ലെങ്കിലൊ
ജന്മമിങ്ങിനെകഴിഞ്ഞിടട്ടെയെന്നിങ്ങിനെ
നിൎണ്ണയിച്ചിഷ്ടംലഭിച്ചീടുവാൻദിനംതോറും
ദണ്ഡമെന്നിയെപുണ്യകൎമ്മംചെയ്യഹന്നിശം
തച്ചിന്തയോടുംവ്രതംകയ്ക്കൊണ്ടുവാഴുന്നുഞാൻ
മച്ചിത്തധൈൎയ്യത്തിന്നുമാററമില്ലിന്നോളവും
കന്യകാഗിരംകേട്ടുകാരുണ്യാലരുൾചെയ്തു
പുണ്യകാരിയാംപുണ്ഡരീകജാത്മജൻമുനി
നിൎമ്മലെധൎമ്മപാത്മജെനിന്മനോരഥംകൊള്ളാം
ശൎമ്മകാരണംഫലിച്ചീടുവാനടുത്തല്ലൊ
അന്തകാന്തികത്തിങ്കൽനിന്നുഞാൻവന്നീടുന്നേ
നന്തരാനന്ദത്തോടുമദ്യഞാനറിഞ്ഞാലും
അംഗനാജനോത്തമേനിങ്ങളിൽചേൎത്തീടുവാ
നങ്ങണഞ്ഞാലോചിച്ചേനന്നേരംവൈവസ്വതൻ
തുഷ്ടനായ്തിനിശ്ചയംചെയ്തതിങ്ങോതീടുവാൻ
നഷ്ടസംശയംനമ്മെവിട്ടയച്ചിരിയ്ക്കുന്നു
മൎത്ത്യവേഷവുംകയ്ക്കൊണ്ടെത്തുമീസ്ഥലത്തിങ്കൽ
സത്യമീവൈശാഖമാംശുക്ലപക്ഷത്തിൽതന്നെ

എന്നുകേൾപ്പിയ്ക്കുന്നേരംവന്നസന്തോഷംകൊണ്ടു
കണ്ണുനീരൊലിപ്പിച്ചുകന്യകാശിഖാമണി
തൽകൃപാലവംതന്നെനിശ്ശേഷസിദ്ധിപ്രദം
തർക്കമില്ലിതിന്നെന്നുകുമ്പിട്ടുകൂപ്പീടിനാൾ
വൈണികൻമുനീശ്വരൻവീണയുംവായിച്ചുടൻ
മൌനിയായ്വസിയ്ക്കുന്നരാജാവുതന്നെക്കണ്ടു
സർവ്വവുംവൃത്താന്തവുംകേൾപ്പിച്ചശേഷംനൃപൻ
ദുർവ്വഹപ്രസാദമുൾക്കൊണ്ടുകൌതുകത്തോടെ
തൻപുരോഹിതമന്ത്രിമുഖ്യന്മാരോടുംകൂടി
വമ്പുകൂടീടുംമട്ടിൽതുഷ്ടിസംഭ്രമംപൂണ്ടു
ശിഷ്ടശീലയാംപുത്രിതന്നുടെവേളിയ്ക്കുള്ള
വട്ടമൊക്കെയുംകൂട്ടിക്കൊണ്ടങ്ങുവാണീടിനാൻ
ശ്രാദ്ധദേവനാംധർമ്മരാജനാകട്ടെതദാ
ചീർത്തകൌതുകത്തോടുംതാൻചൊന്നകാലാഗമെ
രാജവീരനാംവീരവർമ്മാവുവാണീടുന്ന
രാജധാനിയെഗമിച്ചീടുവാനൊരുമ്പെട്ടു
വിക്രമാദികൾകൊണ്ടുവിഖ്യാതിയോടുംവാഴ
മുഗ്രകായന്മാരാകുംതൻഭൃത്യനാഥന്മാരെ
സന്നിധൌവിളിച്ചുനൂറ്റെട്ടുപേരേയുംക്രമാ
ലന്തിതന്മാരായവർവന്നുവന്ദനംചെയ്താർ
വിപ്രഹത്യതൻഫലാകാരനായ്രോഗങ്ങളിൽ
സുപ്രധാനനായ്സ്വരധാതുവിൻഹന്താവിയി
കുറ്റമറ്റിരിയ്ക്കുന്നവീര്യവാനായിത്തന്നി
യ്ക്കുറ്റദക്ഷനായ്മുമ്പിൽനില്ക്കുന്നയക്ഷ്മാവിനെ
സത്വരംവിലോകിച്ചുചൊല്ലിനാൻമദീരിതം
ദുർദ്ധരപ്രഭാവനാംയക്ഷ്മാവെധരിച്ചാലും
മർത്ത്യവിഗ്രഹത്തോടുമദ്യമെധരാതല
മത്വരംപ്രവേശിച്ചാനന്ദ്യമംമോദാന്വിതം
മൽഭക്തയാകുംവീരവർമ്മഭൂപാലനുള്ള

സല്പുത്രിതന്നെവരിച്ചീടുവാൻഗശിയ്ക്കുന്നോൻ
ത്വൽപ്രവൃത്ത്യശേഷഭൃത്യൗഘനായകന്മാരും
ക്ഷിപ്രമെന്നോടുംകൂടിപ്പോരേണംമടിക്കാതെ
ചൊല്ലെഴുംസാരസ്വതാഖ്യാമയെഘോഷിക്കുന്ന
നല്ലകല്യാണോത്സവംകണ്ടുകൊണ്ടാടാമല്ലോ
വൈവസ്വതോക്തംകേട്ടുയക്ഷ്മാവങ്ങുണർത്തിച്ചു
വൈവശ്യഹീനപ്രമോദമൽഗിരംകേൾക്കേണമേ
എങ്ങിനെകടന്നീടുംഞങ്ങൾതദ്രാഷ്ട്രമനാം
മങ്ങിനെരല്ലാതേറ്റംദുഃഖിയ്ക്കുമെന്നെവേണ്ടു
വിപ്രഭക്തിമാൻമഹാധർമ്മിഷ്ഠൻമഹീശ്വരൻ
തൽപ്രജാസമൂഹവുംതദ്വിധംഗുണാന്വിതം
തന്മാറംതോറുംധർമ്മനിഷ്ഠയോടിരിക്കുന്ന
കർമ്മഠന്മാരാംദ്വിജശ്രേഷ്ഠന്മാർനിരന്തരം
ചൊൽകൊണ്ടവേദംപഠിക്കുന്നനിർഘോഷംകേട്ടാൽ
ചിക്കന്നുപൊട്ടിത്തകർന്നീടുമെൻകർണ്ണംരണ്ടും
പൊക്കത്തിൽപരക്കുന്നഹോമസധൂമംകണ്ടാൽ
ദുഃഖത്തിനൊരുപാത്രമാകുമെന്നേത്രംരണ്ടും
എത്രയുംസൂക്ഷ്മൽമൂത്രദൂഷകൻപ്രമേഹമാം
പുത്രകൻഘൃതക്ഷണൻമത്സമൻഗുണത്താലെ
ചൊല്ലുവൻഭവദ്രാസീമർത്ത്യരെക്ഷണംകൊണ്ടു
കൊല്ലുവോൾവിഷൂചികയെന്നുപേർപുകഴ്ന്നവൾ
ദുസ്സഹംദണ്ഡംചെയ്തുജീവിതംപിടുങ്ങുവാൻ
തത്സമംമഹത്വമില്ലാക്ഷമീഭയങ്കരി
തല്പദത്തിങ്കൽകടന്നീടുകില്ലൊരിയ്ക്കലും
നില്പതിന്നിടംകിടക്കില്ലിവൾക്കെന്നെവേണ്ടു
എത്രയുംതേജസ്സുള്ളപാണ്ഡുവാംഭ്രാതാവിന്നും
തത്രവിശ്രമിക്കുവാനുള്ളിടംകാണുന്നില്ലാ
ശോഭയേറിടുംപാണ്ഡുതൻഭാര്യാവിശാലാക്ഷി
ശോഷയെന്നവൾപരദ്രോഹകാരിണിപരം

പ്രബലൻപാണ്ഡുവെന്നുള്ള വനാത്മാധീനയാ
മിവളോടൊത്തുതന്നോടെതിരാംഗുണത്തോടെ
ഒരുപുത്രനെനേരോട്ടുളവാക്കിനാനവൻ
വിരുതൻവിരൻജലോദരനാമാവുതന്നെ
എവിടെച്ചേൎന്നുഞാനവനെദ്ധരിത്രിയി
ലവിടെവരുന്നാകിലഖിലേശപരാപോററി
ധൎമ്മതല്പരൻവീരവൎമ്മകൻനൃപാലകൻ
നിൎമ്മലൻനിജപ്രജാസഞ്ചയത്തോടുംക്രീഡി
വൎത്തനംചെയ്യുംദിക്കിലെന്തുഞാൻചെയ്യുംവപു
ൎയ്യുക്തനായ്നടക്കവാൻശക്തനായ്വന്നീടുമോ
സന്തതംഭവാനാലെമാനിക്കപ്പെട്ടവമ്പോ
ടന്തികെനിൽക്കുംപ്രണതശ്രേഷ്ഠന്മാരുടെമുമ്പിൽ
ശോച്യനായീടുന്നുഞാനാരുവാനണപ്രായൻ
വാച്യനല്ലെന്നാലിവരാത്മപൌരുഷത്താലെ
ഗുരുവിൻദാരങ്ങളെസരസംഗമിച്ചുംനി
ഷ്ഠുരണംശിശുദ്വിജപ്രജഹിംസയെചെയ്തും
മരുവുംജനങ്ങളെമുഴവൻഹനിയ്ക്കുന്നാ
പുരുപാപിഷ്ഠന്മാരെവെറുതെവിട്ടന്നീലാ
ഒരുന്റെറട്ടുരൂപംവികൃതംപ്രണത്തിനു
ണ്ടരുണാത്മജചൊല്ലാംപ്രണവീരന്റെഭാൎയ്യാ
വികൃതാവിചൎച്ചികാതനയൻഭഗന്ദര
നകതാർദഹിപ്പിയ്ക്കുന്നതിചണ്ഡനാമിവൻ
ഗുരുപത്നിയെയനുഭവിച്ചുസുഖിയ്ക്കുന്നാ
പുരുഷൻതങ്കൽപെട്ടനിതുശിശ്നത്തിൻമൂലെ
നിജശാസ്താക്കളാകുംഗുരുഭൃത്യന്മാരവർ
ഭജനീയന്മാരവൎക്കിയല്പംനിഴൽപോലും
തൊട്ടുപോകില്ലാകണ്ടാലപ്പോഴെവണങ്ങീടു
മൊട്ടുമെലംഘിയ്ക്കില്ലാധൎമ്മിഷ്ഠന്മാരായവർ
താദൃശന്മഹാഗുരുഭക്തനീമഹീശ്വരൻ

മാദ്രശന്മാരാൽധൃഷ്യനാകയില്ലെന്നാകയാൽ
തൽഗൃഹെചെല്ലുമ്പൊഴീസ്ഫോടരാജനംശേരെ
നിൽക്കവെയ്യെന്നാസ്സുരുംനീക്കമില്ലിതിന്നേതും
സാന്നിപാതികൻജ്വരശ്രേഷ്ഠനീവീരനബലം
ചേർന്നിരിപ്പവൻപതിമ്മൂന്നായരൂപത്തോടെ
ഭീമനിർമ്മിതൻഗുരുവഹ്നിസമ്മിതൻജഗൽ
ഭീമനിന്നാങ്ങെത്തിയാലെങ്ങുവാണീടുംവിഭോ
അതിസാരാത്മാഭവൽപരിചാരകൻമഹാ
നതിസാരാഖ്യൻജഗൽപരിതാപനശീലൻ
ഗ്രഹണീയെന്നുചൊല്ലുള്ളവൻതാനിവനുള്ള
ഗ്രഹണീമഹാബലൻതനയൻഭസ്മാനൻതന്നൊ
ബാധകൻപാർത്താലിവൻഘോരനാമരോചകൻ
ക്രോധനൻതൻപുത്രകൻപാതകൻപ്രബാധകൻ
സ്വാമിയായീടുംഭവാനിക്കൂട്ടരോടുംകൂടി
ഭൂമിയിൽചെന്നാലെങ്ങുവാഴുമീനൃപാലയെ
അരുളിച്ചെയ്യണമങ്ങൊരുദിക്കിലുംനില്പാ
നരുതെന്നാകുമെന്നാണകമെതോന്നുന്നതും
മൂത്രകൃച്ഛ്രങ്ങളുണ്ടാക്കവെമഹാത്മാക്കൾ
ചെന്നേറുമദ്രിക്കിലെന്നാകിലൊവസിയ്ക്കുവാൻ
കിട്ടുകില്ലിടംതിട്ടമേകനെങ്കിലുംവീര്യം
കെട്ടവല്ലാതെഭയപ്പെട്ടുമണ്ടീടുംദൃഢം
ഹിക്കയുംകാസശ്വാസകുഷ്ഠാദിവീരന്മാരും
നിൽക്കയില്ലെങ്ങുംചെന്നാലാമല്ലാഞ്ഞുഴന്നിവർ
വായുഭൂതന്മാരായിട്ടുംബെരെനടക്കേണ
മായതിനർഹന്മാരല്ലാരുമെന്നറിഞ്ഞാലും
ഛർദ്ദിമാന്ദ്യാദ്ധ്മാതംതൊട്ടുള്ളവാതങ്ങളും
കർണ്ണശൂലവുംവക്ത്രരോഗവുംദൃഗ്രോഗവും
ഗണ്ഡമാലയുംമഹാവൽമീകമെന്നുള്ളതും
ഭണ്ഡഃമററവുമേകംഘോരാപസ്മാരങ്ങളും

വളരുംവലാകവുംധമരുവ്യാധിയുമാ
ലുളവാക്കീടുംശിരൊവ്യഥയെന്നതുംവിഭൊ
പെരുമാറീടാനിടംചെറുതുംകിട്ടാതങ്ങു
വെറുതെവീയ്യുംവിട്ടുപരിപീഡിയ്ക്കുംസദാ‌യം
എങ്കിലീചൊല്ലപ്പെട്ടരോഗങ്ങളെല്ലാംമഹാ
തങ്കകാരികൾമർത്ത്യസൌഖ്യാദിസംഹാരികൾ
താതസഹായങ്ങൾമഹാകായങ്ങളെല്ലാവക്കും
ദുസ്സഹപ്രവേഗങ്ങളെത്രയുംപ്രമുഖ്യങ്ങൾ
മററുമുണ്ടനവംമഹാരോഗവീരന്മാർപലർ
തെററുക്രൂടാതെഭവത്സാഹായ്യംചെയ്യുന്നവർ
താന്നിയുക്തന്മാരായാലേവരുംപുറപ്പെട്ടു
മന്നാദിതന്മാരായടങ്ങീടുവാനാകുന്നതൊ
ഇത്തരംയക്ഷ്മാദിതംകേട്ടുഭത്താവാംയമ
നത്തമൻപ്രഹൃഷ്ടനായുത്തരംചൊല്ലീടിനാൻ
കിങ്കരപ്രഭോഗിരംകേൾക്കമെഭവാനുള്ളി
ലങ്കുരിക്കേണ്ടാഭയംരോഗവീരന്മാർനിങ്ങൾ
വിവിധസച്ഛത്രപന്മാർബലശാലികളെൻെറ
സവിധസ്ഥിതന്മാരാസ്സിലസുംസഹായികൾ
സുസച്ഛത്രപാലങ്കാരശോഭയോടെല്ലാവരും
വിശച്ഛത്രധനാംനൃപാലാന്തികംപുക്കീടുവിൻ
മന്നിയോഗത്തിൻകീഴിലാദരാലടങ്ങിയെ
ന്നങ്ങിരെവസിയ്ക്കുന്നാവണ്ണമെതദാലയെ
വത്തനംചെയ്യിൻഭവദ്ദർശനെഭയംചെററും
വത്തനസ്ഥിതന്മാക്കസംഭവിയ്ക്കില്ലാദ്ദൃഢം
പാതകംപൂണ്ടുള്ളവർനിങ്ങളെഘോരന്മാരാം
പാതനന്മാരായിട്ടുംപുണ്യവാന്മാരായവർ
സാധുസൌമ്യാകാരാദിശോഭനന്മാരായിട്ടു
മേതുനേരത്തുംകാണുമേതുമേഭേദംവിനാ
ധർമ്മശീലന്മാരായസാധുമർത്ത്യന്മാരെന്നൊ

ധർമ്മരൂപാനന്ദകൃത്തായിട്ടുമറവുള്ളവർ
കല്പകാലാഗ്നിജ്വാലാകല്പനായിട്ടുംകാണും
നിർഭയംപുണ്യംലോകേദുഷ്കൃതംഭയാന്വിതം
മർത്ത്യനേതവൻബുദ്ധിഹീനനായ്കഷ്ടംബ്രഹ്മ
ഹത്യയെചെയ്യുന്നവൻതൽകളേബരത്തിങ്കൽ
വന്നുബാധിയ്ക്കുംഗളൽകുഷ്ഠമായതുപോരു
മെന്നവന്നീടാമേലെയക്ഷ്മാമാംഭവാൻതന്നെ
ചെന്നുചേർന്നീടുംഭവൽഗ്രസ്തനായ്ക്കരുന്നാവ
നിന്ദുമൌലിയാംസോമമൂർത്തിയെസ്സേവിക്കേണം
ഭദ്രകാരണംസർവ്വമാരണാവഹംമഹാ
രുദ്രമെപ്പൊഴുംഭക്തിപൂർവ്വകംജപിക്കയും
നിഷ്കളങ്കിതബുദ്ധിപൂർവ്വകംചതുർവ്വിംശ
നിഷ്കകാഞ്ചനംകൊണ്ടുതീർത്തവുംശരീരത്തെ
ശുദ്ധവിപ്രനായ്ദാനംചെയ്കയുംചെയ്യുന്നാകിൽ
സത്വരംമോചിക്കേണംതൽകളേബരംഭവാൻ
പ്രത്യയത്തോടുംപുണ്യംചെയ്കിട്ടുള്ളവൻമുമ്പിൽ
ഭൃത്യസന്നിഭാഭവദാത്തനംഗദപ്രദൊ
വിത്തഹീനനാംക്ഷയീഭക്തനായ്സമുദ്രസം
ബദ്ധമായ്ക്കിടക്കുന്നഗൌതമീതീർത്ഥത്തിങ്കൽ
തിങ്കളാഴ്ചയിൽചെന്നുമജ്ജനംതുടങ്ങേണം
തങ്കലാളീടുംപാതകാഗ്നിയെക്കെടുത്തുവാൻ
തിങ്ങളൊന്നേവംതീർത്ഥസേവയാകഴിക്കേണം
മംഗളേ!ദയാലഘംകെട്ടവൻവിശുദ്ധനാം
ധന്യനായീലെന്നോർത്താമഗ്നമിത്രതൈർവ്വിധാ
പിന്നയുംപീഡിപ്പിച്ചാൽഭഗ്നനായ്വരുംഭവാൻ
മർത്ത്യനെപ്പിടിച്ചുപീഡിപ്പിച്ചുതൈക്കിപ്പിഴി
ഞ്ഞതല്മാംക്ഷണംകൊണ്ടുനിർദ്ദയംമുടിപ്പവർ
ദുസ്സഹപ്രഭാവനാംതപൽപ്രിയാവിഷൂചികാ
ദുസ്സ്വാഭാവാഢ്യന്മാരിൽചെന്നുടൻപതിയ്ക്കുന്നു

അസ്തുസംശയംദേവതാൎത്ഥമായ്ക്കൊടുക്കുന്നോ
രൎത്ഥമാഹരിയ്ക്കുന്നാദുൎബ്ബുദ്ധിയേയുംബലാൽ
ഭുക്തിസംസ്ഥിതന്മാരാംസുദ്വിജോത്തമന്മാരെ
ശക്തികൊണ്ടലംവിലക്കീടുന്നപാപിയേയും
പുത്രാദിയേയുംദ്വിജന്മാരെയുംവഞ്ചിച്ചിട്ടു
വിത്രാസഹീനംസ്വാദുഭക്ഷ്യസാധനങ്ങളെ
ക്കൈവെതാനെതന്നെഭക്ഷിയ്ക്കുംദുഷ്ടനേയും
നിഷ്കൃപംബാധിച്ചിവറ്റതൽക്ഷണംമുടിയ്ക്കുന്നു
ഭക്തിപൂൎവ്വകംദേവസേവനംചെയ്തുനിത്യം
ഭുക്തിയെജനങ്ങൾക്കുനൽകിയുംയഥാവിധി
വൃത്തിയോടിരിയ്ക്കുന്നമൎത്ത്യരെബ്ബാധിയ്ക്കില്ലീ
ശക്തിയേറീടുംപ്രാണിഹന്ത്രീയാംഭവൽപ്രിയാ
താതഗോത്രജയാകുംനാരിയെമോഹംകൊണ്ടു
ചൂതസായകക്രീഡയ്ക്കിച്ഛിയ്ക്കുംനരന്മാരും
താദൃശംക്രമംവിട്ടുതാതഗോത്രജന്മാരെ
സാദരംപ്രാപിയ്ക്കുന്നദുൎവ്വൃത്തജനങ്ങളും
തൽപുത്രനാകുംമഹാശക്തനാംപ്രമേഹത്താൽ
കല്പിച്ചവണ്ണംതന്നെബാധിയ്ക്കപ്പെട്ടീടുന്നു
സ്വൎണ്ണതസ്കരന്മാരെമൂത്രകൃച്ഛ്രമാംഗദം
ദണ്ഡമേറീടുംവണ്ണംചെന്നുപദ്രവിക്കുന്നു
കേവലംവലംതൂക്കംകാഞ്ചനംകൊണ്ടുള്ളൊരു
ദേവഭൂഷണംസ്വൎണ്ണചൂൎണ്ണങ്ങളോടുംകൂടി
അൎപ്പണംചെയ്തീടേണമജ്ജനംപ്രമേഹത്താ
ലല്പവുംപാൎത്തീടാതെസന്ത്യക്തമായീടുമെ
തങ്കത്തിൽവലംകൊണ്ടുപങ്കജംതീൎപ്പിച്ചതു
പങ്കത്തിൽപ്രണാശനംചെയ്യുവാൻക്രമംപോലെ
ശ്രോത്രിയദ്വിജനായിദാനംചെയ്താശുമൎത്ത്യൻ
മൂത്രകൃച്ഛ്രത്താലുടൻമോചിക്കപ്പെട്ടീടുന്നു
ശംഭുവിൻധനാംമെരിച്ചീടുന്നപാപിയ്ക്കാശു

സംഭവിച്ചീടും ലിംഗവ്യാധിയെന്നറിഞ്ഞാലും
അസമാസ്യയാവശാലവരത്രിയം കണ്ടി
ട്ടസഹിഷ്ണുക്കളായിപ്പിരിയംചുളിപ്പവർ
നരകീടന്മാരവർ മുഴവൻകാഭീപാകം
നരകം പുക്കുവീഴും പുനരുള്ളവററിലും
കനകംബലത്താലെഹരണം ചെയ്യുന്നവർ
കനഖന്മാരായ്വാം സപിണ്ഡഗമംപോലെതന്നെ
ജനനം ചെയ്യും പാണ്ഡുപ്രഭമാം വപുസ്സോടും
മനുജാധമന്മാരാമവരെ മടിയ്ക്കാതെ
പാണ്ഡുവാം ഭവൽഭ്രാതാഭാര്യ്യതന്നോടും കൂടി
ത്തുണ്ണമാക്രമിച്ചേററം പീഡിപ്പിച്ചീടും ദ്രുഢം
വധിപൂർവ്വകം ജപാകസുമാദികൾകൊണ്ട
ങ്ങധികം പൂജിച്ചോരുമഹിഷപ്രവീരനെ
സപ്ഷ്വാപിണ്യാകമീവസ്തുക്കളോടും കൂടി
ററംഷ്മുണ്ടാകം വണ്ണം വിപ്രന്നു ദാനം ചെയ്തും
മുൽഗലാഖ്യമാം തീർത്ഥമജ്ജനം കഴിച്ചിട്ടു
ചൊൽകലന്നീടും മഹത്തായ വൈഷ്ണവമന്ത്രം
അയ്മ്പത്തിനാഥൻ കടാക്ഷിയ്ക്കുന്നവണ്ണം നേരോ
ടയ്മ്പത്തിമൂവ്വായിരം സംഖ്യയാ ജപം ചെയ്തും
ഭുജിയ്ക്കുന്നവനേവൻ തെരിയ്ക്കുന്നവൻ തന്നെ
ത്യജിയ്ക്കും ബാധിച്ചും കൊണ്ടിരിയ്ക്കും പാണ്ഡുവ്യാധി
മുഞ്ചൊന്നവണ്ണം ചെയ്യാതുള്ളവൻ പാണ്ഡുഗ്രസ്തൻ
പഞ്ചതപം പ്രാപിയ്ക്കുമെദുഃഖിച്ചും കൊണ്ടുതന്നെ
പൊന്നണിഞ്ഞ ജസ്ത്രീയെശ്രദ്ധയാ വേദജ്ഞനാ
കുന്നാവിപ്രനായ് ദാനം ചെയ്തിട്ടന്നാവൻ തന്നെ
വിട്ടുമാറിടും ശോകശങ്കയിഹ വന്തന്നിൽ
പെട്ടുപോകൊല്ലാ ഭവാനെന്നുമെന്നറിഞ്ഞാലും
ഗർഭഞ്ജനം ചെയ്യും ഭ്രജ്ജനത്തിങ്കൽ തന്നെ
നിർഭരം ജലോദരാ ചന്നുപദ്രവിയ്ക്കുട്ടെ

കുമ്പവാൎത്തീടുംവിധൌകമ്പമെന്നിയെവഴി
യമ്പലംകെട്ടിച്ചവൻതൃഷ്ണയുള്ളവൎക്കെല്ലാം
വെള്ളമേകീടുംപുണ്യംനേടുന്നതദ്ദേഹത്തോ
ടുള്ള സംബന്ധംവിട്ടുപോകട്ടെജലോദരം
പൊല്ലെഴുംവ്രണങ്ങൾതീവ്രങ്ങളായ്നൂറെറട്ടുണ്ടു
കില്ലകന്നുപദ്രവിയ്ക്കുന്നവീരന്മാരിവർ
സകലന്മാരുംതുലാപുരുഷപ്രദാനംകൊ
ണ്ടകലത്താകുംസ്വൎണ്ണാമഘമറെറന്നുകണ്ടാൽ
അല്പസുപ്രസൂതയാംഗോവിനെവധിച്ചപോ
ലത്ഥപൂൎവ്വകംവ്രണക്ലിഷ്ടനായിടുന്നവൻ
വിപ്രനായേകുന്നാകിൽതദ്ദേഹംവ്രണങ്ങൾക്കു
നിഷ്പ്രയോജനംതൊട്ടുപോവുകൊല്ലൊരുത്തനും
ദുഃഖമേകുന്നുരസദ്രവ്യതസ്കരന്മാൎക്കു
തക്കമെന്നിയെസദാനിഷ്കൃപംവിചൎച്ചികാ
സൌവൎണ്ണദാനംതുടൎന്നുണ്ടാകുംപുണ്യംകൊണ്ടാ
ലവൎണ്ണമൊട്ടുംനിൽക്കാതങ്ങൊഴിഞ്ഞിടുംതാനും
പലമാത്രമായ്ക്കാണുംകനകംകൊണ്ടുരംഭാ
ഫല'മുണ്ടാക്കിച്ചുതന്ത്രണനായ്ദാനംചെയ്താൽ
വരുമാപ്പുണ്യംകൊണ്ടിട്ടവനിൽപിന്നൊത്തെല്ലും
പെരുമാറാതെഭഗന്ദരമങ്ങൊഴിഞ്ഞീടും
സന്നിപാതമാമിവൻപീഡയേറീടുംവണ്ണം
ചെന്നിരുന്നീടുംശിവക്ഷേത്രഭഞ്ജകൻതങ്കൽ
തപിതംവിശ്വാസഘാതകനാമവങ്കലും
പരിതാപാൎത്തിചീൎക്കുംപടിചെന്നെത്തീടുന്നു
അപരൻതന്നെക്കുറിച്ചധികംഹാസ്യമായു
ള്ളപവാദത്തെച്ചെയ്യുന്നവനെന്നല്ലപിന്നെ
പഴകിക്കിടക്കുന്നപരപൂൎത്തങ്ങളോരോ
ന്നഴകിൽചേൎത്തുവമ്പോടമരുംധന്യംമന്യൻ
ധൎമ്മകൎമ്മാത്ഥംവയ്ക്കുമൎത്ഥംകയ്യടക്കുന്ന

കന്മഷപ്രവൎത്തകൻമൎത്ത്യനിന്ദ്യന്മാരെ
പ്രിയയായ്മേവുന്നസംഗ്രഹണിയോടുംപ്രാപി
ച്ചുയമസങ്കടംചേൎത്തുയിരുംപറിയ്ക്കുന്നു
ഏവനാചരിപ്പവൻവിധിപോലജാദാന
മവനെവിട്ടുപോകുംഗ്രഹണിമഹാമതെ
ഭക്ഷിയ്ക്കുന്നേരത്തിങ്കൽപ്രാണിവൃന്ദത്തെദ്വേഷി
ച്ചുക്ഷുദ്ര്യപാപംനേടുംദുൎജ്ജനങ്ങളെബലാൽ
ചെന്നുപദ്രവിക്കുന്നരൌദ്രമാമരോചകം
ധന്നുടെബലംകാണിച്ചേത്രയുംവലക്കുന്നു
ചൊന്നപോലനേകംപേൎക്കാദരാലനേകമാ
മന്നഭോജനംകൊടുത്തപുണ്യംനേടീടുകിൽ
അസ്തുസംശയംമുക്തന്മാരാമിഗ്ഗദേന്ദ്രനാ
ലത്തലുംവെടിഞ്ഞാശ്ശുഭക്തിയുംതുടങ്ങുമെ
ധിക്കരിച്ചഹോസുഹൃത്താഢനംചെയ്കീടുന്ന
നിഷ്കൃപൻതാനംവഴിപോക്കരെബലത്താലെ
പല്ലുങ്ങളാലെപീഡിപ്പിയ്ക്കയുംമനസ്സിനെ
തെല്ലുങ്ങുമുട്ടിയ്ക്കയുംചെയ്യുന്നാദുൎബ്ബുദ്ധിയും
വേദനാകരങ്ങളാംശൂലങ്ങളെപ്പീഡിപ്പിച്ചു
രോദനാരാവംപൊഴിച്ചേത്രയുംദുഃഖിയ്ക്കുന്നു
ഭക്തിമററീടുംകൃത്യംകയ്യൊണ്ടുനിത്യംമന
സ്സുകതിമുത്തോടുംസദാശ്ശൂലിനെസ്സേവിയ്ക്കയും
സന്തതംവശംകെട്ടുഘോരമാംകാരാഗൃഹെ
ബന്ധനംപ്രാപിച്ചുകേണീടുന്നാമൎത്ത്യരേയും
പഞ്ജരങ്ങളിൽപെട്ടപക്ഷിക്കൂട്ടങ്ങളേയു
മഞ്ജകന്മാരിൽകുടുങ്ങുനാപാന്ഥന്മാരേയും
ചിത്തവിത്രാസത്തിങ്കൽനിന്നവൎപെടുക്കയും
ശ്രദ്ധയോടനുഷ്ഠിച്ചധന്യരാംജനങ്ങളെ
വട്ടൂരവെമാറും മൂന്നുശൂലങ്ങളും
തൊട്ടുപോകില്ലാപുനരൊന്നുമെന്നറിഞ്ഞാലും

മഹാതാപംപരന്മാരിൽഭവിയ്ക്കുന്നതുനോക്കി
സ്സഹിയ്ക്കുന്നില്ലെന്നുള്ളംദേഹിയ്ക്കുംദുഷ്ടന്മാരെ
തൽക്ഷണംബാധിയ്ക്കുന്നാഹിക്കൊൻമോഷിയ്ക്കുന്നു
ലക്ഷഹോമോൽഭൂതപുണ്യാഢ്യരാംജനങ്ങളെ
ക്രൂരനാംധനവ്രാതംയക്ഷസ്വംകൊതിയ്ക്കുന്ന
പൂരുഷന്മാരിൽചെന്നുപൌരുഷംകാണിയ്ക്കട്ടെ
മാഷമെരുവുംതൈലഹവിയുംദാനംചെയ്യും
ദോഷവർജ്ജിതന്മാരെവർജ്ജിച്ചുമാറീടട്ടെ
ഹരിസൽക്കഥാമൃതംചെറുതുംകേട്ടീടാതെ
ദുരിതംനേടിടുന്നാപുരുഷന്മാരിൽതന്നെ
കണ്ണശ്ശൂലമാംഗദംചെന്നുപദ്രവിയ്ക്കട്ടെ
ദണ്ഡമുണ്ടാക്കൊല്ലേതുമന്യരാംജനങ്ങളിൽ
കപിലാഗോദാനവുംഹരിസൽക്കഥാസാര
മഖിലാഷേണകേട്ടീടുകയുംചെയ്യുന്നവർ
പുണ്യംപൂണ്ടവരെന്നുവിട്ടുപോകട്ടെപരം
ദണ്ഡ്യന്മാർപരദ്രവ്യംകണ്ണിടുംദുരാത്മാക്കൾ
കണ്ടുകണ്ടഹന്നിശംകാമിച്ചുകാമാശുഗം
കൊണ്ടുകൊണ്ടരംപരസ്ത്രീകളെഹരിപ്പവർ
സഞ്ചരിച്ചുംകൊണ്ടുണ്ണുംമൂഢരീമർത്ത്യന്മാരും
നെഞ്ചകംചുട്ടുംവണ്ണംരോഗദണ്ഡ്യന്മാർതന്നെ
ശക്തിയേറീടുംനേത്രരോഗമീദണ്ഡ്യന്മാരി
ലൊത്തിരുന്നുപദ്രവംചെയ്യട്ടെനക്തന്ദിവം
സൌവർണ്ണംസരോരുഹംവിപ്രപുംഗവന്നായി
ട്ടുവ്വണ്ണംസങ്കല്പിച്ചുദാനംചെയ്തനന്തരം
ശൈലേശനാകുംസോമനാഥന്റെലിംഗത്തേയോ
കൈലാസട്ടത്താംകാശീനാഥന്റെലിംഗത്തേയോ
സാദരംദർശിച്ചീടുംപുണ്യവാന്മാരിൽപിന്നെ
ഖേദമേകാതെരോഗംകേവലംഗമിയ്ക്കട്ടെ
ക്ലേശമേകാതെകെട്ടുംസംസാരമാകുംരോഗ

മീശദശ്ശനെപുനരെന്നുസാരമീരോഗം
താതനാംമഹാഗുരുഭ്രതനെഹനിപ്പവൻ
ചേതനാവിഹീനനാംമാതൃഹാവത്യന്ധനാം
പാതകംതീൎപ്പാനിവരെത്രയുംപ്രായശ്ചിത്തം
ചേതസാവിചാരിച്ചുചെയ്യുംകൊണ്ടിരിക്കേണം
യാതൊരുത്തൻറജിഹ്വാംസാധുകീൎത്തനംചെയ്യാ
നാദരത്തോടുംതുടങ്ങീടുന്നില്ലൊരിക്കലും
അത്രയല്ലന്യാക്ഷേപകൎത്രിയായീടുന്നപോ
ലത്രപാപിയാമവൻതൻമുഖംവരാത്തിദം
മുഖരോഗങ്ങൾകണ്ടുമുദമുൾക്കൊണ്ടുചെന്നു
സുഖമോടതിൽതന്നെസുതരാംക്രുത്താടുന്നു
ഭക്തസൽക്കഥാനാമിതംഭദ്രമീശ്വരസ്തോത്രം
ഭക്തിയോടനുഷ്ഠിച്ചുംശാസ്ത്രകല്പിതംപോലെ
വിപ്രപുംഗവനായിസ്സാദരംസദക്ഷിണം
ശുഭ്രവൎണ്ണനാംവൃഷശ്രേഷ്ഠനെദ്ദാനംചെയ്യും
വൎത്തനംചെയ്യുംമഹാപുണ്യവാന്മാരെവിട്ടു
വക്ത്രരോഗൌഘംദൂരെവിദ്രുതംമണ്ടീടുന്നു
പ്രത്യയത്തോടുംസൂക്ഷിച്ചീടുവാനായിട്ടങ്ങു
സത്യവാനായുള്ളൊകനേകനവിത്തംവാങ്ങി
തങ്കരത്തിങ്കൽതഥാചേൎത്തുവച്ചനന്തരം
മങ്കരിച്ചീട്ടുംലോഭംകൊണ്ടുതാനടിയ്ക്കാതെ
വന്നുചോദിക്കുംസ്വാമിക്കല്പവുംകൊടുക്കാതെ
തന്നുടെസമ്പത്തായിത്താനടക്കീടുന്നവൻ
നിഷ്ഠുരൻപാപിഷ്ഠനാമായവൻതങ്കൽചെന്നു
പെട്ടവല്മീകംപാദംരണ്ടിലുംവൎദ്ധിക്കട്ടെ
ബുദ്ധിപൂൎവ്വകംകണക്കറവുള്ളവിത്തങ്ങളെ
സുദ്വിജാദികൾക്കായിട്ടേകീടുംജനങ്ങളെ
ശ്രീശഭക്തന്മാരെന്നുകണ്ടുകൈവെടിഞ്ഞീടും
ക്ലേശകൃത്തായീടുമിവല്മീകമെന്നോവേണ്ടു

നിന്ദ്യമാംഭാവംകൊണ്ടുദേവോപകാരദ്രവ്യ
മന്യവക്ത്രാന്നഗ്രാസമെന്നിവബലത്താലെ
തിണ്ണമാഹരിയ്ക്കുന്ന ചണ്ഡനെവിടുന്നില്ല
ഗണ്ഡമാലയാംഗദംഖേദമേകുന്നുപരം
വിപ്രദേവന്മാർക്കായിരത്താദിദാനംചെയ്താൽ
നിഷ്പ്രകാശയായ്പ്പോട്ടംഗണ്ഡമാലയാമിവൾ
ഗുരുപത്നിയെപ്പുൽകപുണരുംപാപിഷ്ഠങ്കൽ
ഗുരുവാംകണ്ഡ കുഷ്ഠമുളവായ്വന്നിടുന്നു
ശിവനുഘണ്ടാപൂർണ്ണമുടനെചെയ്യുന്നാകി
ലവനുകണ്ഡകുഷ്ഠമറുതിവന്നീടുമെ
വാച്ചലാഭോൽകൃഷ്ണനാംദാനശീലനെക്കണ്ടു
മൂർഖരെയപ്രാപിയ്ക്കുന്നാസപ്ത്യനാംദുർബ്ബുദ്ധിയെ
വിഗ്രഹംപൊടിഞ്ഞിടുംവണ്ണമെവലച്ചീടു
മുഗ്രമാമപസ്മാരംബാധച്ചുബോധിച്ചാലും
ക്ഷേമമുണ്ടാവാനിവൻകൃഷ്ണഗോദാനംചെയ്തു
ഹേമപുഷ്കരംപക്ഷധർമ്മമാചരിയ്ക്കണം
ധർമ്മമാചരിയ്ക്കുന്നുദംഭംകൊണ്ടെന്നാലാത്തു
ശർമ്മഹീനനാംഗജചർമ്മബാധയാലവൻ
ഹംസതീർത്ഥത്തിൽചെന്നുമജ്ജനംചെയ്തീടേണം
ശാസനീയമാംസുഖംകിട്ടുമന്നേരംതിട്ടം
തലവേദനമുമ്പാംഗദജാതികൾചെന്നു
പലവഞ്ചനംചെയ്യുന്നവരിൽപതിയ്ക്കുന്നു
സൂര്യപൂജാദിക്രിയാപുണ്യനൈപുണ്യംകൊണ്ടു
വീര്യവുംവെടിഞ്ഞിവയൊക്കവെപുറംവാങ്ങും
പരന്മാർക്കുള്ള ധർമ്മസൂത്രത്തെമുറിയ്ക്കുന്ന
നരന്മാർപാപിഷ്ഠന്മാർദണ്ഡയോഗ്യന്മാർതന്നെ
ഡമരുവ്യാധിയുംവാല്യകവുംകൂടിച്ചെന്നി
ട്ടമരുന്നിതുവമ്പോടവരിൽസുഖത്തോടെ
ദേവഭൂദേവന്മാർക്കായ്സൌവർണ്ണസൂത്രംനൽകി

സേവനംചെയ്താലവർമുക്തന്മാരായീടുമെ
വായ്ക്കുന്നദൌരാത്മ്യത്താലന്വഹംപരദ്രോഹം
വാക്കർമ്മചിത്തങ്ങൾകൊണ്ടാചരിച്ചീടുന്നവർ
സന്തതംമഹത്തായസന്തതിക്ഷയംകൊണ്ടു
സന്തപിച്ചീടുംശക്തിയേറുമീയഘംതീർപ്പാൻ
വിസ്രബ്ധബുദ്ധ്യാഹരിവംശസൽകഥാസാരം
സശ്രദ്ധംത്രിവാരമാകർണ്ണനംചെയ്തീടേണം
തല്പുണ്യപൂരംകൊണ്ടുശുദ്ധിയുംനരന്മാൎക്ക
കെല്പുള്ളപുത്രാദിസംസിദ്ധിയുംവന്നീടുമെ
വിസ്തരിച്ചിവയെല്ലാംചൊല്ലുവാൻകാലംപോരാ
ഞ്ഞിത്തരംകുറഞ്ഞൊന്നുചൊല്ലീടുന്നൊന്നേവേണ്ടു
ധൎമ്മരാജോക്തംകേൾക്കമൎത്ത്യന്മാൎക്കൊരിയ്ക്കലും
ദുർമ്മൃതിപ്രദങ്ങളാംരോഗങ്ങളുണ്ടാമ്പുരാ
വംശശുദ്ധിയുംഭക്തിസമ്പത്തിസൌഖ്യാദിയും
സംശയംവിനാവരുംപാൎത്ഥപാൎത്തറിഞ്ഞാലും
ശ്രദ്ധാദേവനാംദേവനാൎത്തവത്സലൻനാഥ
നാസ്ഥപൂണ്ടനന്തരംമാലിനീവിവാഹാൎത്ഥം
മാനുഷാകാരംപൂണ്ടുരൂപാലങ്കാരങ്ങൾകൊ
ണ്ടാനുകൂല്യത്തോടൊത്തയക്ഷ്മാദിവീരന്മാരെ
പാൎത്തുസന്തോഷിച്ചവരോടുംതൻപുരംവിട്ടു
ചീൎത്തുചിന്നീടുംതേജോയുക്തനായ്പുറപ്പെട്ടു
ശ്രീവിലാസാലങ്കാരപ്രൌഢിവൈശിഷ്ട്യംപൂണ്ടു
ഭ്രൂവിലാസത്തുംചേൎക്കുംസാരസ്വതാഖ്യാലയെ
ഹോമശാലയിൽബൃഹൽഭാനുതർപ്പണംചെയ്തു
കാമസാഫല്യംവരുത്തേണമെന്നാപേക്ഷിച്ചു
ശ്രീനാരദർഷിപ്രമുഖ്യോത്തമദ്വിജന്മാരെ
നാനാവസ്തുക്കൾകൊണ്ടുംപൂജിച്ചുതേജസ്സോടെ
സ്വാഗമംപ്രതീക്ഷിച്ചുംകൊണ്ടുവാണീടുംമഹാ
ഭാഗയാംനൃപാത്മജതൻമുമ്പിൽപ്രകാശിച്ചു

എത്രയുംപ്രസാദിച്ചകന്ന്യകാരത്നത്തിന്റെ
വക്ത്രവുംകടാക്ഷിച്ചവാത്സല്യപൂരത്തോടെ
മുഗ്ദ്ധരൂപിണിബാലെധമ്മരാജൻഞാനിന്നു
മുക്തസംശയംപൂരിപ്പിയ്ക്കുവൻഭവൽകാമം •
ചൊല്ലുകെന്തിഷ്ടംനിനക്കെന്നുചോദിയ്ക്കുന്നേരം
കില്ലുകൈവെടിഞ്ഞെഴുന്നേററുസംഭ്രമത്തോടെ
ഭത്താവായെന്നെവരിയ്ക്കേണമെഭവാനെന്നു
നിത്താവതല്ലാതേററലജ്ജയോടുണ്ടത്തിച്ച
കമ്പിടുന്നവധുതന്നോടെങ്കിലങ്ങിനെതന്നെ
കുംഭിഗാമിനിനിന്നെവേട്ടുകൊള്ളുവൻദൃഢം
എന്നുരച്ചുടൻവീരവമ്മാവിൻമുമ്പിൽതാനെ
ചെന്നുനിന്നാനന്ദമേറുന്നമാറോതീടിനാൻ
ധർമ്മവത്സലരാജോത്തംസമെകേട്ടാലുംഞാൻ
തന്മനസ്ഥിതൻധരാപോത്ഥിതൻവൈവസ്വതൻ
സൽപ്രിയൻചിത്തംതെളിഞ്ഞിട്ടിക്കിലെത്തീടിനേൻ
തൽപ്രിയംചെയ്യീടുവാൻതുഷ്ടമാനസത്തോടെ
പുത്രിയെനമുക്കായിത്തന്നാലുംമഹാപുണ്യ
കത്രിയെവരിയ്ക്കുന്നുണ്ടല്ലൊഞാൻമടിയ്ക്കാതെ
ഇത്തരംകഥിയ്ക്കുന്നധർമ്മരാജനെനൃപ
നുദ്ധസന്തോഷത്തോടുംവന്ദിച്ചുസംപൂജിച്ചു
ഉത്തമാസനെവസിപ്പിച്ചുകൌതുകത്തോടു
മുദ്ധതാഘോഷത്തോടുമൊത്തസന്മുഹൂത്തകെ
ചക്രിയാംലക്ഷ്മീശനേദ്ധ്യാനിച്ചുതന്പുത്രിയെ
സൽക്രിയാപുരസ്സരംകാലനായേകീടിനാൻ
ചൊൽക്കൊണ്ടവേഷാന്തരംകയ്ക്കൊണ്ടകാലൻതാനു
മക്കൊണ്ടൽവേണിതന്റെപാണിപീഡനംചെയ്തു
ചിക്കെന്നുമനസ്സിതംചെയ്തുചെയ്തുന്നത്തോടും
നിൽക്കുന്നരാജോത്തമൻതന്നോടുചൊല്ലീടിനാൻ
എത്രയുംപ്രസന്നനായ്തന്നുഞാനേവംഭവൽ

പുത്രിയെലഭിയ്ക്കയാൽക്ഷത്രിയേശ്വരസത്യം
ചിന്തിതംവരംതരാമാവശ്യംപറഞ്ഞാലു
മന്തികസ്ഥിതംഭവന്മൃത്യുവെന്നറിഞ്ഞാലും
ചൊല്ലിനാൻനൃപൻഭവാനോടുഞാൻവരംവരി
യ്ക്കില്ലിനിയ്ക്കൊന്നുംമൃത്യുതീപ്പതെന്നിരിയ്ക്കിലും
എന്നുടെജാമാതാവാസ്സുന്നപോയല്ലോഭവാ
നിന്നുഞാനധർമ്മമാംകൃത്യമെങ്ങിനെചെയ്യും
കന്യകാവിത്തംകൊണ്ടുജീവിയ്ക്കുംപിതാക്കന്മാർ
ചെന്നുനാരകെപതിച്ചീടുമെന്നോത്തീടുന്നോൻ
അന്തകൻചൊല്ലീടിനാനൊക്കമീപക്ഷംഭവാ
നന്തരംഗത്തിൽധരിയ്ക്കേണമീമഥീരിതം
ധർമ്മനായീടുന്നഞാൻതോഷിതൻതെല്ലെങ്കിലും
കൽമഷംഭവാനിതിൽസംഭവിയ്ക്കില്ലാദൃഢം
തന്നുകന്യയെഭവാൻവാങ്ങിഞാൻവാങ്ങിച്ചവൻ
തന്നവനാശീർവ്വാദംചെയ്യുകിൽപിഴയ്ക്കുമോ
കുററമില്ലെന്നാലഹംവാങ്ങുവൻതന്നാലുമി
ങ്ങുററവണ്ണമെഭവാനാശയുള്ളാശീർവ്വാദം
എന്നുഞാൻമരിച്ചീടുമെന്മുമ്പിൽപ്രസന്നനാ
യന്നുദേവകീസുതൻകേശവൻഹൃഷീകേശൻ
വന്നുശോഭിച്ചീടേണമെന്നതിന്നനുഗ്രഹം
തന്നുപോയാലുംധർമ്മദേവകാരുണ്യാംബുധെ
മററിനിയ്ക്കൊന്നുംവേണമെന്നില്ലെന്നാകക്കാമ്പിൽ
പററിനിന്നുയന്നീടുംഭക്തിരോമാഞ്ചത്തോടെ
മന്നവൻഗ്രഹിപ്പിച്ചനേരമാവരംനൽകി
സന്നതപ്രിയൻഭാനുനന്ദനൻകൃപാമയൻ
അത്രഞാൻപാത്തീടുവൻകൃഷ്ണനാഗമിപ്പോള
മസ്ത്രചാപാദ്യങ്ങളാമായുധങ്ങളെംകൂണ്ടു
വല്ലവൈരിയുംവന്നുനേത്തെങ്കിലായോധനെ
വെല്ലുവൻതദീയമാംസൈന്യസന്ദോഹത്തേയും

സർവ്വധാവരത്തുവൻതപജ്ജയംസമസ്തവും
നിർവ്വൃതാരമനാഭവാൻവാണാലുമെന്നിങ്ങിനെ
നർണ്ണയത്തോടും പറഞ്ഞതൈവപാത്താനതും
വണ്ണിനോരംരണം ചെയ്യുവാൻവന്നീടിനാൻ
എങ്ങിനെജയിച്ചീട്ടമന്തകൻതന്നൊനമ്മ
ളിങ്ങനേകംപേർക്കൂടിയെങ്കിലുംവൃഥാഫലം
ജേതവ്യനാകാവീരവർമ്മകൻമഹാരാജ
നാധിവ്യാധികളേൽക്കാതുള്ള വൻമറ്റോൽകൃഷ്ണൻ
സത്യമെജയമെന്നസങ്കല്പിച്ചിരിപ്പവൻ
കൃത്യമേതുമേപിഴയ്ക്കാതനുഷ്ഠിയ്ക്കുന്നവൻ
പൊയ്യുരച്ചീടാതവൻനിദ്രയിൽപോലുംസുഖം
ചെയ്യുമാമഹാവിഷ്ണുതമ്പാദപത്മങ്ങളെ
എപ്പൊഴുംധ്യാനിച്ചിരിയ്ക്കുന്നവൻദിനംതോറു
മുൾപ്പെട്ടും പുണ്യശ്ലാഘകൊണ്ടന്തണോത്തമന്മാക്കായ്
ദാനങ്ങൾ ചെയ്യുന്നവൻതജ്ജലംവർദ്ധിച്ചവ
ന്നൂനങ്ങൾക്കൂടാതൊഴുക്കിട്ടപോയ്യൂഴിതലെ
കാണുന്നവാപീതടാകങ്ങളെഗ്ഗമിച്ചിട്ടു
വേണുന്നവണ്ണംമഹാതീർത്ഥങ്ങളാക്കീടുന്നു
എങ്കിലീമഹാവീരൻവീരവർമ്മകൻനൃപൻ
തങ്കലുള്ളനന്തമാംവിക്രമംകാണിയ്ക്കുവാൻ
സ്നാധനായിജ്ജവംചീർത്തതേത്തിട്ടിൽകേറി
ഖിന്നതപമെത്തീടാത്തയോദ്ധാക്കളോടുംക്കൂടി
ധനപസ്ത്രശസ്ത്രങ്ങളുംകയ്യിക്കൊണ്ടുചിക്കന്നിതാ
വന്നാത്തുകേറിട്ടുന്നുകാങ്കെമെധനഞ്ജയ
തപളുകതനായുള്ളനൊനോക്കിക്കൊണ്ടെത്തുക്കവാ
നഌകതനായിട്ടുട്ടത്തിടിനാനഴറോടെ
വല്ലതെങ്കിലുംമടിയ്ക്കേണമെന്നില്ലാവീര
വില്ലെടുത്താലുംഭപ്പാൻപോരിനായ്മുതന്നാലും
സപത്രാണയതംവില്ലുംക്കൂടാതെനമുക്കിങ്ങ

സുത്രാമസൂനോയഥാവിക്രമം ചെയ്തീടേണം
മന്നവൻമയിൽധ്വജൻമാന്യനീഹംസധ്വജ
നെന്നവരവന്മാർമുതൽക്കുള്ളവരെല്ലാരും
പ്രദ്യുമ്നൻതവാത്മജൻബാലനാംവൃഷധ്വജൻ
ഹൃദ്യന്മാരിവർമൂന്നുപേരുമായെത്തുക്കട്ടെ
കണ്ടാലുമേററംനല്ലകൌതുകംമഹായുദ്ധ
മുണ്ടാകുംപതിച്ചീടുമെത്രയുംബലംസഖെ
ഭഗവാനേവംതെളിഞ്ഞരുളിച്ചെയ്തുകേട്ടു
മഘവാവിൻെറമകൻമഹിതൻധനഞ്ജയൻ
തന്നുടെചാപംകലച്ചുഗ്രമാംഗുണധ്വാന
മൊന്നുടൻമുഴക്കിനിന്നീടിനാനതിൻമദ്ധ്യേ
തത്സമീപത്തിൽചെന്നവീരവർമ്മാവാംധന്യ
നത്സവോദയംപൂണ്ടലോചനദ്വയത്താലെ
മത്സരാദ്യങ്ങളാകുംദോഷങ്ങളെല്ലാംതീർക്കും
ചിത്സ്വരൂപനാംവാസുദേവനെനോക്കീടിനാൻ
സ്വച്ഛമാംമയിൽപീലിപൂണ്ടപൊങ്കിരീടവും
മെച്ചമാർന്നിളങ്ങുന്നഗോപിയുംഫാലാന്തരെ
ഗണ്ഡലക്ഷ്മിയെവളർത്തീടുന്നമീനാകാര
കുണ്ഡലങ്ങളുംഗളേഹാരാദിമാല്യങ്ങളും
കങ്കണാംഗുലീയാദിഭൂഷണങ്ങളുംമദ്ധ്യേ
തങ്കമേഖലാബദ്ധപീതശ്രീദുകൂലവും
സന്തതംമഹായോഗിമാനസംലയിക്കുന്ന
ചന്തമേറീടുംമൃദുശ്രീപാദപത്മങ്ങളും
പുഞ്ചിരിശ്രീകൊണ്ടണിഞ്ഞുള്ളവക്ത്രാംഭോജവു
മഞ്ചിതങ്ങളാംചലല്ലോചനാഞ്ചലങ്ങളും
തൃക്കരങ്ങളിൽകശാരത്നവുംഖലീനവു
മുടക്കരുന്നിങ്കൽഭക്തവാത്സല്യപ്രവാഹവും
സ്നിഗ്ദ്ധമാംമഴക്കാറൊടൊത്തവർണ്ണവുംപൂണ്ട
ഭക്തവത്സലൻതന്നെപ്പാർത്തുപാർത്താനന്ദിച്ചു

ചിത്തദേശംകൊണ്ടോത്തുവന്ദിച്ചുപാൎത്ഥൻതന്നോ
ടിത്തരംചൊല്ലീടിനാൻവീരരത്നമേപാൎത്ഥ!
ത്വൽഭടന്മാരാമിവരേവരുംരണാജിരേ
കെല്പടങ്ങീടാതുള്ള ശസ്ത്രതാഡനത്താലെ
മജ്ജിതന്മാരായ്മഹാദുഃഖസാഗരെപരം
മജ്ജിതന്മാരാകയാൽപേടിച്ചങ്ങോടീടിനാർ
നിശ്ചയംഭവാനോടുനേൎത്തുപോർചെയ്യാഞ്ഞാലെൻ
കൈച്ചൊറിയ്ക്കുമർച്ചവന്നീടുകില്ലറിഞ്ഞാലും
പുഷ്കരേക്ഷണ! പാൎത്ഥസാരഥേ! ശൌരേ! ഹരേ'
നിഷ്കളങ്കാത്മൻ! നിത്യഭക്തവത്സലപോററി
അത്തലററീടുംവണ്ണംവീരനായ്ഭവിച്ചാലു
മസ്തസന്ദേഹംഭവാനത്രകേവലംബലാൽ
എങ്ങിനെഭവിച്ചാലുംവേണ്ടില്ലപൃഥാത്മജ
നെങ്ങുമെഭവാന്മറഞ്ഞീടൊല്ലീരണാങ്കണേ
നില്ക്കുകെൻമുമ്പിൽതന്നെനിശ്ചലംസഹിയ്ക്കുകെൻ
നിഷ്കൃപപ്രഹാരമെന്നിങ്ങിനെയുണൎത്തിച്ചു
സത്വരംസന്ധിപ്പിച്ചബാണഷഷ്ഠിയെക്കൊണ്ടു
ഹൃത്തടംതന്നിൽതാഡിച്ചീടിനാൻമുകുന്ദനെ
സപ്തസായകംകൊണ്ടുകൌന്തേയനേയുംമനം
തപ്തമായീടുംവണ്ണംതാഡിച്ചശേഷംബലാൽ
ത്ത്രുവനൊത്തോരുകേകികേതനൻമുമ്പാം
നിസ്തുലന്മാരാംവീരന്മാരെയുംനിരക്കവെ
അഖ്യുഞ്ചുബാണംകൊണ്ടുവീഴ്ത്തിനാനെല്ലാവരു
മയ്യൊവിമോഹിതന്മാരായിക്കിടന്നുപോയ്
ക്രുദ്ധനായുടൻതന്നൊധനചിയാംധനഞ്ജയൻ
പുത്രനാംപരാക്രമംകണ്ടുകൊണ്ടുക്രസീടാതെ
എന്നടൈഹയങ്ങളെവിട്ടുതന്നാലുംശീഘ്ര
മെന്നരച്ചുംകൊണ്ടുഗ്രനാരാചവൎഷംചെയ്തു
മുക്കിനാൻനൃപന്നുള്ള വിഗ്രഹംതദാനൃപൻ

ദുഃഖിയാകാതെശരമൊക്കവെനുറുക്കിനാൻ
മെല്ലവെചിരിച്ചുംകൊണ്ടിത്തരംചൊന്നാനിത്തു
നല്ലപോലറിഞ്ഞാലുംപാർത്ഥഞാൻപാർത്തീടാതെ
മുന്നാമെൻമുമ്പിൽകണ്ടരണ്ടുസത്രാശ്വത്തെയു
മെന്നപോലെതുത്തുള്ള കൃഷ്ണപാർത്ഥന്മാരേയും
കയ്ക്കലാക്കുവൻപിടിച്ചെന്നുഘോഷിച്ചുകൊണ്ടു
കർക്കശങ്ങളാംസഹസ്രാധികാശുഗങ്ങളെ
വിട്ടയച്ചവകൊണ്ടുമൂടിനാൻകിരീടിയെ
വിഷ്ടപേശനാംകൃഷ്ണമൂർത്തിതന്നോടുംകൂടി
ചിക്കെന്നുതോയംകൊണ്ടുപൂർണ്ണനായീടുംപയോ
മുക്കെന്നപോലെസിംഹനാദവുംമുഴക്കിനാൻ
ബുദ്ധിമാന്മാരാലുള്ള പൃഥ്വീശമന്ത്രംപരം
സിദ്ധിയോടരിപ്രദേശങ്ങളെകണക്കിനെ
ശസ്ത്രിയായീടുംസവ്യസാചിതൽബാണങ്ങളെ
പ്പത്രിസഞ്ചയംകൊണ്ടുസത്വരംനശിപ്പിച്ചു
മിന്നുമേഴസ്ത്രംവിട്ടുവീരവർമ്മാവിൻമാറിൽ
ചെന്നുകൊണ്ടീടുന്നവബന്ധിച്ചുവേഗത്തോടെ
ക്രുദ്ധനാംനൃപൻഭല്ലഷഷ്ഠികൊണ്ടിന്ദ്രാത്മജ
നാത്തലേകിനാനത്രയല്ലന്ത്രാസ്ത്രംകൊണ്ടു
ഭക്തവത്സലൻതിരുമെയ്യിലുംശതംകൊണ്ടു
തദ്ധ്വജസ്ഥനാംഹനുമാന്റെവപുസ്സിലും
ഹന്തപൂജനംചെയ്താനപ്പോഴെശരംകൊണ്ടു
കൃന്തനംഭവിയ്ക്കയാൽകൃഷ്ണഃചാദനംവിട്ടു
ന്നൊന്നുദേഹങ്ങളോടുംപാർത്ഥസദ്രഥാശ്വങ്ങ
ളന്തരാതിരിഞ്ഞോടിവൈഷമ്യസ്ഥലങ്ങളിൽ
പെട്ടുപോയ്രഥത്തോടുമവ്വണ്ണംതന്നെഭയ
പ്പെട്ടുനിർഭിന്നങ്ങളാംവാജിഃപതണ്ഡങ്ങളും
സുന്ദരങ്ങളാംബഹ്ലസ്യന്ദനങ്ങളുംപൊടി
ഞ്ഞൂന്നതങ്ങളാംകൊടിസ്തംഭങ്ങളോടുംകൂടി

മന്നിടംതന്നിൽദ്രുതംവീണുപോയ്കാലാൾകളും
ചിന്നിവല്ലാതെകണ്ടുദിക്കിലെയ്യെല്ലാംമണ്ടി
അന്തമില്ലാതെവരുംവീരവർമ്മാസ്ത്രൌഘംകൊ
ണ്ടന്ധമായശേഷമാംപാൎത്ഥവമ്പടക്കൂട്ടം
വന്നാസംഭ്രമത്തിലായ്വാച്ചമോഹത്താൽജഗ
ത്തെന്നപോലിതുഃകണ്ടുകംസസൂദനൻസൂതൻ
കൌതുകപ്രദൻനാഥൻകൈതവംകൈക്കൊണ്ടരുൾ
ചെയ്തു പാൎത്ഥനോടിപ്പോളാത്തനോദസഖെഭവാൻ
കണ്ടറിഞ്ഞീലെവീരവൎമ്മാവിൻപരാക്രമ
മിണ്ടലുൾക്കൊണ്ടീനമുക്കുള്ള വമ്പടക്കൂട്ടം
മണ്ടിവീരന്മാർകേകികേതുമുഖ്യയാർശരം
കൊണ്ടിതാവിമോഹിച്ചുവീള വെകിടക്കുന്നു
എന്തിനിച്ചെയ്യുംനമ്മളെങ്ങിനെനിവൎത്തിയ്ക്കും
കുന്തിതൻകുമാരകക്രുദ്ധപൊട്ടല്ലെന്നില്ല
കൊല്ലുവാനടുക്കുമീഘോരനാംനരേന്ദ്രനെ
വെല്ലുവാനുപായമെന്തൊന്നുമേകാണുന്നില്ലെ
പണ്ടുഞാനുപായംകൊണ്ടാത്തവണ്ണമെവെന്നി
ട്ടുണ്ടുസംഗരെപലവീരന്മാരേയുംബലാൽ
കണ്ണനാമവൻപോരിലെന്നിച്ചയാലെപാരിൽ
തിണ്ണമന്നറച്ചുതേർചക്രങ്ങൾപൊങ്ങായ്കയാൽ
മന്ദനായ്മിഴിച്ചുനിന്നങ്ങുപോയതുംവണ്ണം
ഖിന്നനാകില്ലീനൃപൻപുണ്യവാനൊരിയ്ക്കലും
ന്യസ്തമാകില്ലാഭൂമിദേവിയാലിവനുള്ള
ശസ്ത്രമാംരഥത്തിൻെറചക്രമെന്നറിഞ്ഞാലും
ത്രസ്തനായൊളിച്ചോരുസൈന്ധവൻതനിയ്ക്കുള്ള
മസ്തകംഭവൽകൃത്തായാതൊരസ്ത്രംകൊണ്ടതു
നിഷ്ഫലംതന്നെവീരവർമ്മകൻതങ്കൽചെന്നാ
ലപ്പൊഴെബലംകെട്ടുവീഴുമെന്നതുതിട്ടം
മൽസുദർശനംനികൃന്താനേകദൈത്യഗ്രീവം

നത്സുമോപമംവീരവർമ്മകഗ്രീവാതലെ
ശങ്കയില്ലെന്നാകയാൽകേതുവിന്നഗ്രത്തിങ്കൽ
അങ്കമായിരിയ്ക്കുന്നോരഞ്ജനാകുമാരകൻ
ബലവിക്രമൻപ്ലവംഗോത്തമൻമരുൽപുത്ര
നലതാരാതിക്ഷേപണോചിതൻമഹാശക്തൻ
തന്നുടെബലാബലംകൊണ്ടുതാൻകെട്ടിപ്പൊക്കി
യൊന്നുപോലേററംചുററിച്ചീനൃപൻതന്റെരഥം
സിന്ധുതൻമദ്ധ്യത്തിങ്കൽസത്വരംക്ഷേപിയ്ക്കട്ടെ
ചിന്തിതംസാധിയ്ക്കുവാനെന്തിതിൽപരംഹിതം
എന്നുതാനുരച്ചരുൾചെയ്തുഭാഷിതംശ്രുവി
ച്ചുന്നതാമോദംകൈക്കൊണ്ടുത്തമൻകപീശ്വരൻ
തമ്പുരാനുടെതിരുമുമ്പിലങ്ങിറങ്ങിനാൻ
കമ്പിട്ടുംശിരസ്സോട്ടമിതഥമൊന്നുണർത്തിനാൻ
പങ്കജേക്ഷണശൌരെപംക്തികണ്ഠാവാസമാം
ലങ്കയല്ലല്ലോപാർത്താലിസ്ഥലംപുരസ്ഥലെ
ജംബുമാലിയാംരക്ഷസ്സില്ലകേവലംസാക്ഷാ
ലംബുജാക്ഷിയാംസീതാദേവിയിൽദയാഹീനം
എത്രയുംഭയംചേർക്കുംരാക്ഷസീജനങ്ങളു
മത്രനിൽക്കുന്നില്ലെന്റെവിക്രമംനടക്കില്ലാ
തൽഗിരംശ്രുവിച്ചൊരുപുഷ്കരേക്ഷണൻമുദാ
സൽക്കരിച്ചയ്ബോടരുൾചെയ്തുകൌതുകത്തോടെ
മന്ദനാകാതെഭവാൻമന്നവൻതന്റെമണി
സ്യന്ദനപ്രക്ഷേപണംചെയ്തുടോകപിശ്രേഷ്ഠ
മന്നിയോഗത്താലിതുസാദ്ധ്യമായീടുംദൃഢം
ചെന്നിനിപ്പരാക്രമംകാണിയ്ക്കുവൈകീടാതെ
ത്വത്സഹായംകൊണ്ടല്ലാതത്രസംഗരെവൃഥാ
വത്സനാംബീഭത്സുവിന്നാശ്വാസമുണ്ടാവില്ല
ധർമ്മസിദ്ധിയ്ക്കായകാര്യങ്ങളുംചെയ്തീടണം
സന്മതെഭവാനമീഞാനുമെന്നോർക്കേണമോ

ത്വൽകൃപാലവംകൊണ്ടുസൎവ്വവുംസാദ്ധ്യംതന്നെ
തൎക്കമില്ലഹംചെയ്യുന്നുണ്ടിതെന്നുണൎത്തിച്ചു
മൎക്കടശ്രേഷ്ഠൻഹനൂമാനുടൻധരിത്രിയി
ലുൾക്കടപ്രതാപേനചാടിച്ചെന്നതിദ്രുതം
മന്നവൻനടത്തുന്നതദ്രഥംസസൂതാശ്വം
തന്നുടെകൈകൊണ്ടെടുത്തംബരംപുക്കീടിനാൻ
എന്നതിന്നിടയ്ക്കുതേർവിട്ടുഭൂമിയിൽചാടി
നിന്നുവീരനാംവീരവർമ്മകൻവേഗത്തോടെ
ധൎമ്മജാനുജൻതന്നിയ്ക്കുള്ളതേർകയ്ക്കൊണ്ടുപോ
യംബരെമരുത്സുതൻനില്ക്കുന്നദിക്കിൽചെന്നു
ഹാസപൂൎവ്വകംപറഞ്ഞീടിനാൻകപിശ്രേഷ്ഠ
ഹാസമൎത്ഥനാംഭവാനെന്നുടെരഥംമാത്രം
നിസ്രൂപംനയിയ്ക്കുന്നുനിഷ്ഫലംഭവൽകൃതം
കുത്രതെബലാമദൽക്ഷേപണെപറഞ്ഞാലും
സൂതനാശ്വാഴംവാസുദേവനുംകിരീടിയും
ശ്വേതവാഹനങ്ങളുംചേൎത്തദിവ്യമാംരഥം
ഞാനെടുത്തുംകൊണ്ടിങ്ങുവന്നതൊന്നീക്ഷിച്ചാലും
വീണുടഞ്ഞീട്ടുംവണ്ണമങ്ങുടൻപ്രക്ഷേപിപ്പൻ
വാനരൻഭവാനറിഞ്ഞില്ലമൽബലംസൎവ്വം
വേണമെന്നിരിയ്ക്കുകിൽതെല്ലൊന്നുകാണിയ്ക്കുവൻ
വാനണഞ്ഞാലുംമടങ്ങില്ലഞാൻവേഗംകൊണ്ടു
ബാണസന്നിഭംചാരുസഞ്ചാരംചെയ്തീടുവൻ
ദുൎദ്ദൈവശക്ത്യാമഹാസംഗരെഭവാനാലു
മദ്ധ്യേവമുക്തന്മാരാംകൃഷ്ണപാണ്ഡവന്മാരെ
എങ്ങെങ്ങുപോകുംഭവാനാകാശദേശങ്ങളി
ലങ്ങെങ്ങുഞാനുംനയിച്ചീടുവൻഞെരുങ്ങാതെ
ദുഗ്ദ്ധസാഗരംപുക്കുവൈകുണ്ഠഗേഹാന്തരെ
മുഗ്ദ്ധമാംഭുജംഗേന്ദ്രമെത്തതൻമീതെതന്നെ
മന്ദമാക്കിടുന്നുണ്ടീകൃഷ്ണമൂൎത്തിയെപ്പുണ്യ

മൊന്നതിൽകിട്ടുംവചൊഗണ്യമല്ലാതെമമ
വിരഹംകൊണ്ടുദുഃഖിച്ചുമതുരമാദേവി
നിരഹങ്കാരത്തൊടുംന്ജചേതസ്സാൽസദാ
പൃഥ്വീതലെവൃഷാസുതഭക്തിയാൽവശീ
കൃതനായ്വസിയ്ക്കുന്നപതിയെധ്യാനിയ്ക്കുന്നു
തന്മനോരഥംസാധിപ്പിച്ചുഞാനെന്നാലിനി
യ്ക്കമ്മയാൽനൽകപ്പെട്ടുംമുഖ്യമാമനുഗ്രഹം
വീരവർമ്മോക്തംകേട്ടവീരനാംഹനുമാനും
സാരസമ്മോദംപൂണ്ടുസാദരംചൊല്ലീടിനാൻ
ധർമ്മചൈതന്യംക്രൂട്ടംധന്യരത്നമെവരം
ത്വന്മഹത്വംമെപരംദൃഷ്ടാന്തമായെങ്കിലും
വർണ്ണിതംഭവാനാലെഹന്തപൌരുഷംനിജം
പണ്ഡിതന്മാരായവർവർണ്ണിയ്ക്കില്ലൊരിയ്ക്കലും
സ്വപ്രശംകസകൻട്ടശംനിന്ദ്യനാംസാധുക്കളി
ലപ്രസന്നംമെമനംത്വൽഗിരംശ്രുവിയ്ക്കയാൽ
മന്നവൻകയത്തപോലോതിനാൻകപേഭവാൻ
ചൊന്നതെപ്പേരുംപോരുംമദ്ഗദാവെടിഞ്ഞാലും
ശക്തനല്ലിതുംകൊണ്ടുപോകുവാൻഭവാനെയും
ബദ്ധനാക്കുവൻപിടിച്ചിങ്ങുഞാൻബലത്താലെ
മദ്ഭൃതന്മാരാംകൃഷ്ണപാണ്ഡവന്മാരെന്നപോ
ലുദ്ധതംമദീയമാംമർദ്ദനംസഹിച്ചാലും
എന്നുരച്ചിടംകയ്യിലാരഥംസമർപ്പിച്ചു
തന്നുടെവലത്തുകൈമുഷ്ടികൊണ്ടുടൻതന്നൊ
കുത്തിനാൻനെററിത്തടത്തിങ്കലൊന്നതിൽപരം
സ്തബ്ധനായമന്നുപോയ്ശക്തനാംഹനുമാനും
മൃത്യുനാശനക്ലേശനാശനൻഹൃഷീകേശൻ
നിത്യനാമീശൻഭക്തവത്സലൻതദാമുദാ
ചിത്തസംഭ്രമത്തോടുംതൃക്കഴൽതാർകൊണ്ടൊന്നു
..ത്തടത്തിങ്കൽചവുട്ടീടിനാൻസുപേന്ദ്രനെ

ശംഭുവിൻ ചവിട്ടേറെറാരന്തകൻകണക്കിനെ
വമ്പുവിട്ടുടൻനൃപൻവീണുഭൂപൃഷ്ഠത്തിങ്കൽ
ചത്തപോലല്പംനേരംമൂർച്ഛയാകിടന്നിട്ടു
ബുദ്ധനായെഴുന്നേററുനോക്കീടുംദശാന്തരെ
പൃഥ്വിയിൽക്ഷണംകൊണ്ടുവന്നുതാനുറപ്പിച്ചു
നൃത്തിയതേരിൽകൃഷ്ണന്മാരെയുംസമീപത്തിൽ
നിന്നീടുംസമീരജൻതന്നെയുംസമീക്ഷിച്ചു
നന്ദിയോടോതീടിനാൻമൽബലംകണ്ടീലയോ
എന്നുടെകരത്തിങ്കൽനിങ്ങൾമൂവരെയുംഞാ
നിന്നാടക്കിനേൻപിടിച്ചുദ്വിതീയനാമെന്നെ
സംഗരാന്തരെനിങ്ങൾമൂന്നുപേരൊന്നിച്ചിട്ടു
മങ്ങടങ്ങുവാൻകഴിഞ്ഞീലത്ഭുതംതന്നെ
കയ്ക്കലാക്കിനേൻമഹാശ്വങ്ങളെരണത്തിങ്ക
ലുല്ക്കടന്മാരാംവീരന്മാരെയുംമടക്കിനേൻ
അദ്യമെയമപ്രോക്തൻമൃത്യുവെങ്ങൊളിച്ചുപോ
യത്യനാമയൻതന്നെഞാനിന്നുസർവ്വംകൊണ്ടും
മൽപ്രഭാവത്തിന്നുള്ള കാരണംമറെറാന്നല്ലി
ച്ചിൽപ്രകാശനാംകൃഷ്ണമൂർത്തിതൻകൃപോദയം
ഇത്തരംപറഞ്ഞുള്ളിൽഭക്തിവിശ്വാസത്തോടു
മൊത്തംമുകുന്ദപാദാരവിന്ദാന്തങ്ങളിൽ
മസ്തകംസമർപ്പിച്ചുബാഷ്പവാരിയുംചൊരി
ഞ്ഞുത്തരംനമസ്കാരമാചരിച്ചനന്തരം
ഭംഗിയിൽകൂമ്പുംപാണിപത്മങ്ങളോടുംനിന്നി
ട്ടിങ്ങിനെയുണർത്തിനാനിന്ദിരാപതേഹരെ
തമ്പദാംഭോജംസ്മരിച്ചീടുന്നഭക്തന്മാർക്കു
സമ്പദാംഭോഗംനാൾക്കുംസർവ്വദൈവമെപോററി
എന്തറിഞ്ഞീടുംഭവത്തത്വമീക്കാണുന്നാവ
രന്തരംഗത്തിൽഭവൽഭക്തിയില്ലെന്നാകിൽ ൧
ജന്മവുംവൃഥാഫലംമർത്ത്യന്മാർക്കൊരിയ്ക്കലും

കൎമ്മനാശവുംവരാമോക്ഷവുംസിദ്ധിയ്ക്കില്ലാ
ത്ത്യമൂഢന്മാർമഹാസംസാരപാരാവാരെ
നിത്യമേഷണപ്രിയന്മാരായിമുങ്ങീടുന്നു
ഭക്തിയുക്തന്മാരായാൽ ഭുക്തിയുംകാലേനല്ല
മുക്തിയുംലഭിച്ചീടുമില്ലകില്ലേതുംവാദൊ
തന്മഹത്വത്തെപ്പുകഴ്ത്താവതല്ലനന്തനും
ചിന്മയാനന്താനന്ദകന്ദമെന്നമോസ്തുതേ
ത്വൽഭക്തിതന്നെസിദ്ധികർത്രിയെന്നുറച്ചുഞാ
നൽപ്പുത്രമദ്ധ്യേഭവദ്ധ്യാനംചെയ്തഹർന്നിശം
ത്വൽഭക്തപൂജാദിയാംധർമ്മകർമ്മവുംചെയ്തു
നിഷ്പക്ഷപാതംനാനാലോകോപകർത്താവായി
വൎത്തനംചെയ്തീടുന്നേൻപത്തനംഭാഗ്യാപുത്ര
നൎത്ഥമെന്നിത്യാദിയിൽസക്തിയെന്നിയെസദാ
ദുർല്ലഭംഭവദ്രൂപമിദൃശംകണ്ടേനിപ്പോ
ളല്ലലേററിനിയ്ക്കുള്ള ജന്മസാഫല്യംവന്നു
ത്വൽകൃപാകൃതംപുകഴ്ത്താവതോഭവാനൊരു
തൃക്കഴൽതാർകൊണ്ടെനിയ്ക്കുള്ള മാൎത്തട്ടിൽതട്ടി
പ്രൌഢിയിൽപതിപ്പിച്ചുമോഹിപ്പിച്ചെങ്കൽബലാ
ലെത്തിയുള്ളൊരുമൃത്യുകൃത്യവുംകഴിപ്പിച്ചു
സത്വരംചൈതന്യംചേൎത്തിടിനാൻപാൎത്താലേവം
ഭക്തരക്ഷണംചെയ്വാനാരുവാൻജഗല്പതേ
ഹൃഷ്ടനായേവംപറഞ്ഞപ്പോഴെകപിശ്രേഷ്ഠൻ
വരൂഥത്തട്ടിൽചാപബാണങ്ങളോടുംകേറി
സംഗരത്തിന്നായൊരുങ്ങീടിനാൻതദാമുദാ
മംഗലസ്മിതംതൂകിശ്രീവാസുദേവൻദേവൻ
തൃക്കയ്യിൽനിന്നിട്ടുചമ്മട്ടിയെതാഴത്തിട്ടു
ചിക്കനായെഴുന്നേററുനിന്നുപാൎത്ഥനെനോക്കി
വ്യക്തമീവാക്യാമൃതംതൂകിനാനെന്നാലിപ്പോ
ളുക്തമായുള്ളസാരംകേട്ടറിഞ്ഞാലുംസഖെ

ഗുരുതരമാനംലഭിച്ചതാരിഹ
ധവനേവാസാക്ഷാൽസപത്നിയാലേകു
ന്നാവമാനംസ്ത്രീകൾക്കതീവദുസ്സഹം
ഭവതിക്കുംപരംപരിഭവംതട്ടു
മവമതിഭരംശുഭവതിഭാമെ
വണങ്ങിയൊക്കയുംസഹിക്കുകെന്നിയെ
പിണങ്ങിയാലുണ്ടൊഫലമറിഞ്ഞീലെ
സരസമിങ്ങിനെചതുരനായുള്ള
സുരമുനിയുടെസുഭാഷണംകേട്ടു
സുരുചിരസ്മിതമുഖത്തൊടുംകൂടി
ഹരിദയിതയിതറിയിച്ചീടിനാൾ
വിധുസിതതരളതതപോനിധെ
വിധിസുതമഹാമതെനമോസ്തുതെ
കരുണയേറുംനിന്തിരുവടിയെങ്കൽ
കരുതിയകാര്യംഫലിപ്പിച്ചീടുവാൻ
കരളലിഞ്ഞേവമരുളിച്ചെയ്യതി
ന്പൊരുളറിഞ്ഞുഞാൻപൊളിയല്ലിങ്ങിനെ
അനുഭവത്തൊടുമരുൾചെയ്യുംവാക്യ
മമൃതമാവുകില്ലതിന്നൊരത്ഭുതം
കരുതുന്നേനഹംകരളിലിന്നുപ
ണ്ടൊരുനാളിൽതവകളിപ്രയോഗത്തിൽ
അവദാതാകൃതെപൊരുളറിഞ്ഞിടാ
തവതാളത്തിലായഹംകാരത്താലെ
വരികില്ലങ്ങിനെയിനിയിനിക്കുള്ളി
ലറികതെല്ലുമില്ലഭിമാനംമുനെ
ഹരിജഗന്മയനാമയനീശനെ
നരികിലില്ലെന്നുവരുന്നതെങ്ങിനെ
പരിചരിക്കുന്നജനങ്ങളിൽതെല്ലും
പരിഭവംഭക്തപ്രിയൻവരുത്തുമൊ

വിഹൃതിയേറുന്നാവിളവിത്തുനേരം
മഹതിയാംമഖസഭയിലങ്ങിനെ
മഹിഷിയൊന്നിച്ചുവിളങ്ങുന്നതെങ്കി
ലഹിതമാക്കതിലത്തുമറിമായം
മഹമത്തുകാണുന്നതിന്നുസാമ്പ്രത
മഹമുടൻപോകുംഹരിയൊടുംകൂടി
ഒരുങ്ങുന്നോനതന്നന്നിയറയ്ക്കുള്ളി
ലുറങ്ങുന്നുകൃഷ്ണൻതിരുവടിമുന്നെ
മമമൊഴിയിത്തുകളിയല്ലാശയെ
കിമപിസംശയമവിടെയ്ക്കുണ്ടെങ്കിൽ
വരികസ്വപ്തിപൂണ്ടരുളുംദേവനെ
ത്വരിതംകാണിച്ചുതരുവനെന്നേവം
പറയുന്നാസാത്രാജിതിയൊടുംപള്ളി
യറയുടെമുഖമതിൽചെന്നുമുനി
പരിചോടെനോക്കുംപൊഴുതഹൊഖട്വാ
പരിശോഭിച്ചുള്ള പരമമെത്തമേൽ
ശയനംചെയ്തുകൊണ്ടരുളീടുംകുശേ
ശയദളാക്ഷനാംഭഗവാനെക്കണ്ടു
പുതുമയുമൊരുപുളകവുംകൈക്കൊ
ണ്ടിത്തുമറിമായക്കളിയെന്നോൎക്കുമ്പോൾ
കരുമുകിൽവൎണ്ണൻതിരുവടിതാനും
കരുതിയങ്ങിനെയുണരുംനാട്യത്തിൽ
തിരുമിഴിരണ്ടുംമിഴിച്ചുപാൎത്തിട്ടു
നിരുപമനാകുംമുനീന്ദ്രനെക്കണ്ടു
സസംഭ്രമംതട്ടിപ്പിടഞ്ഞെഴുന്നേററു
വിനയംതൊഴുംസിതസ്മിതത്തൊടുംകൂടി
കനകപീഠത്തിലിരുത്തിപ്പൂജിച്ചു
വിനയപൂൎവ്വകംവണങ്ങിച്ചോദിച്ചു
സുരമുനിവരകൌതുകമെന്തുള്ളിൽ

പരമനാകുംനിന്തിരുവടിയിപ്പോൾ
എവിടെനിന്നെത്തി നൃപമഖത്തിങ്ക
ലവികലശ്രമമവിടയ്ക്കില്ലയൊ
പ്രണയനീമൂലംവിളംബിയാമിനി
യ്ക്കണയുവാൻവൈകീമഖശാലാന്തരെ
കുടിയിലുംസേവിച്ചിടുന്നവരുടെ
പിടിയിലുംപെടുന്നവനഹംബദ്ധം
രമണിയാംസാത്രാജിതിയൊടുംകൂടി
ഗ്ഗമനംചെയ്യുവാനൊരുങ്ങുന്നേനഹം
പിണക്കംവന്നിടുംപിരിഞ്ഞുപോവുകിൽ
കണക്കല്ലായതെന്നറിഞ്ഞിടാമെല്ലാ
മുദിതനാംമുനിയുണർത്തിനാൻഭവ
ദുദിതമുത്തമംകൃപാനിധെകൃഷ്ണ
തവമറിമായകളെയ്യുംചിന്തിച്ചാ
ലവസാനമില്ലിന്നതുപരീക്ഷിപ്പാൻ
കൊതിയനായേവംനടക്കുന്നേനഹ
മിതിലുംമുഖ്യമാമൊരുരസമില്ലാ
മഹിതയാംരുഗ്മിസഹജതന്നോടു
സഹിതനായിട്ടുംയുധിഷ്ഠിരാന്തികേ
പലപലമന്ത്രപ്രദനായിട്ടുമീ
നിലയത്തിൽഭാമാഹിതകൃത്തായിട്ടും
ഒരുസമയത്തിൽപ്രകാശിച്ചീടുന്നോ।
ന്തിരുവടിയെക്കണ്ടുതീവവ് സ്വയം
ജനിയ്ക്കുന്നുഹരേപരീക്ഷകനായു
ള്ളിനിയ്ക്കിന്നുഭവാനിവണ്ണംലീലയാ
സഭാമന്താനായങ്ങെഴുന്നള്ളീടുക
സഭാമദ്ധ്യത്തിങ്കൽസമസ്തദൈവജ്ഞ
ഭവതിയിൽപ്രിയൻപയോജലോചനൻ
ഭവതിയ്ക്കിന്നിതിൽപരംശുഭംഭാമേ.

കലഹമുണ്ടാക്കുംചിലകളികൊണ്ടു
മലഹരനാകുംമുനിയനന്തരം
നടകൊണ്ടാനിതിമുനിഗിരംശ്രുവി
ച്ചുടനിളാപതിരസേനചോദിച്ചു
വരമതെമുനെവരദനായുള്ള
മുരമഥനന്റെമഹിഷിയ്ക്കങ്ങിനെ
വിവശ്കൌതുകംജനിപ്പിച്ചുശേഷം
പ്രവൃദ്ധദീപ്തിമാൻമുനിയെന്തുചെയ്തു
അഥതപോധനനവിടംകൈവെടി
ഞ്ഞതിജവാൽജാംബവതീഗൃഹംപുക്കു
അറിയിച്ചീടിനാൻഹരിപ്രിയെചിത്ര
മരചന്റെമഖമഹോത്സവാരംഭേ
അമലയായുള്ളഭവതിപോകാതി
ങ്ങമരുവാനുള്ളനിമിത്തമെന്തഹൊ
അതിനിഹവരൻവരേണമെന്നുള്ളി
ലതിനിനവെന്നാലതുഫലിയ്ക്കില്ലാ
മറിമായംകൊണ്ടുമനംമയക്കുന്ന
ഹരിയിന്നേരംരുഗ്മിണീദേവിയോടും
ഹിതയാകുംസാത്രാജിതിയോടുംകൂടി
ഹതശങ്കംമഖമലങ്കരിയ്ക്കുന്നു
മഹിഷിതന്മനമറിഞ്ഞുമാധവ
മഹിഷിയുംചിരിച്ചുണർത്തിച്ചീടിനാൾ
കരുത്തുകമുനേമമഗിരാപരം
കരുണയോടെഴുംഹരിയോടുംകൂടി
മരുവുന്നുഹരിമഹിഷികളെല്ലാ
മൊരുവളുംപിരിഞ്ഞിരിയ്ക്കുന്നില്ലഹൊ
അസുപതിയാകുംഹരിവെടിഞ്ഞെന്നാ
ലശ്രുഭയാംഗതിയതിലാകുന്നവർ
അവമാനത്തോടുമമരുകില്ലപ്പാ

ളവസാനിയ്ക്കുമെന്നറിഞ്ഞിടേണമെ
മണിയറയിലെൻകണവനുണ്ടട
ലണിയാറായ്ഞങ്ങളൊരുമിച്ചിപ്പൊഴെ
ഴുറപ്പെട്ടുംമഖമഹേക്ഷണത്തിനെ
ന്നുറപ്പൊട്ടുംചൊല്ലുംസുഖഗിരംകേട്ടു
കളഭംചാർത്തുന്നഭഗവാനെക്കണ്ടു
പുളകംകയ്ക്കൊണ്ടുരസജ്ഞനാംമുനി
ചിരിച്ചുകേശവനെഴുന്നേററാശ്രുസൽ
ക്കരിച്ചുനൽകിയസുഖത്തോടുംകൂടി
ത്വരിച്ചുദേവികൾഗൃഹങ്ങൾതോറുംസ
ഞ്ചരിച്ചുഗോപികാഗൃഹാന്തരംതോറും
ചുഴന്നുനോക്കിനാന് ടംതോറുംശോഭി
ച്ചുഴന്നതായ്മായാമയൻതന്നെക്കണ്ടു
ഒരുദിശിനിജപ്രിയാനുരഞ്ജന
മൊരുദിശിസുവാസിതാംബുമജ്ജനം
ഒരുദിശിജപംശിവപ്രപൂജന
മൊരുദിശിശുഭംസുഭക്തഭോജനം
ഒരുദിശിസാരതരമാംസംസാര
മൊരുദിശിഹാരവസനാലങ്കാരം
ഒരുദിശികേളിചരിത്രസല്ലാപ
മൊരുദിശിസുഖസമേതമാംഗാനം
ഇതിബഹുവിധസമാചാരംകയ്ക്കൊ
ണ്ടതികളിയാട്ടംകളായവണ്ണനെ
നതികൊണ്ടുംപലനുതികൊണ്ടുബഹു
മതിയോടെഭജിച്ചഥയതീശ്വരൻ
നിവത്തിച്ചുദ്വാപരസ്ഥലംതന്നിൽചെന്നു
സുവൃത്തിമാന്മാരാംമഹർഷിമാരൊടും
ഭഗവദാഗമംപ്രതീക്ഷിച്ചുംകൊണ്ടു
സുഖവശനായങ്ങടങ്ങിമേവിനാൻ

അതിനിടയ്ക്കായിന്ദ്രോപേന്ദ്രനന്ദിയൊ
ടതിവിശിഷ്ടന്മാർമുനീന്ദ്രോപേന്ദ്രന്മാർ
ഹരിയോടുംകളകളകളത്തോടും
പരിവൃതമായുള്ളൊരുപടയൊടും
പവിത്രമാംഗംഗാതടത്തിലായപ്പോൾ
പവിത്രപാണിയാംമുനിവേദവ്യാസൻ
ബലമേറുംമന്ത്രംജപിച്ചുസാദരം
ജലദേവതാരാധനംചെയ്തശേഷം
സുമന്ത്രിതസുരനദീജലംകൊണ്ടു
സുമങ്ങളോടുംപൊൻകുടങ്ങളൊക്കവെ
നിറച്ചനന്തരമനസൂയയ്ക്കായി
നിറംപെടുന്നൊരുകുടംകൊടുത്തുടൻ
ഒരുകുടമരുന്ധതിയ്ക്കുംനൽകിനാൻ
ഗുരുജനാജ്ഞയാസതികളായവർ
കലശംരണ്ടുമെപരിഗ്രഹിച്ചിട്ടു
തലയിലേററിനാരതുപോലെതന്നെ
ഖഗപതിധ്വജരമണിരുഗ്മിണീ
ഭഗവതിനിജതലയിലങ്ങിനെ
ശമത്തോടുംകൂടിയരുന്ധതീദേവീ
സമർപ്പിതംഘടംവഹിച്ചെല്ലൊതദാ
പവിത്രയാംതപസ്വിനിവിനീതയായ്
സവിസ്മയംചൊന്നാളയിഹരിപ്രിയെ
ശ്രമംതേടുംതവശിരസ്സുപണ്ടൊരു
സുമംചൂടുന്നേരമതിൻകനത്താലെ
അതിന്നുസങ്കടപ്പെടുന്നില്ലൊട്ടുംഞാ
നമന്ദ്രമർപ്പിച്ചജലഘടത്താലെ
അരുന്ധതീഗിരംശ്രവിച്ചുസാദര
മരികത്തുനില്ക്കുംസുഭദ്രചൊല്ലിനാൾ
മതിയിലൊന്നിതുഭവതിയോർക്കേണ്ണ

മിതിലെന്താശ്ചൎയ്യമുരചെയ്യാമയ്യോ
യശോദയാംദേവിയ്ക്കൊരുസുതനായ
കിശോരനാകുംയാതൊരുപുമാൻപുരാ
ഗ്ഗുരുവാകുംഗോവൎദ്ധനമെന്നുചൊല്ലും
പെരുമലപറിച്ചിട്ടുത്തൂലീലയാ
ചെറിയൊരുകരസരോജത്തിലാക്കി
ച്ചെരിയാതെപിടിച്ചൊരുദിശിനിന്നു
ദിവസമങ്ങേഴുകഴിച്ചുഗോകുല
മവനംചെയ്തതാവനജനേത്രനെ
ഗതശ്രമംഹൃദിധരിച്ചുപോരുന്നു
ചിതംപോലെരാവുംപകലുമീദേവി
സതീകുലധൎമ്മമിതിവിശിഷ്ടയാ
യതീവനിഷ്ഠയോടനുഷ്ഠിച്ചീടുന്നു
സുഭദ്രചൊല്ലീടുംസുഖഗിരംകേട്ടു
ശ്ശുഭസ്ഥയാംഭൈഷ്മിചിരിച്ചുചൊല്ലിനാൾ
ക്രമപ്രകാരമീസുഭദ്രയാംസതീ
മമവ്രതംകണ്ടുപഠിയ്ക്കകാരണം
ഹൃദാവഹിയ്ക്കുന്നകിരീടിയെനിത്യം
മുദാവസിയ്ക്കുന്നമുനീശ്വരപ്രിയെ
പലവിധമേവംപറഞ്ഞുകൂട്ടമീ
കുലവധൂജനംമനംകലുങ്ങാതെ
മലർകുലങ്ങളുമലഘുമൌക്തിക
ക്കുലങ്ങളുംപൂണ്ടതലകളിൽതന്നെ
ജലചയംകൊണ്ടുവിലസുന്നപൊന്നും
കലശങ്ങളെല്ലാംവഹിച്ചലസാതെ
ദ്വിജവരജനപുരസ്സരംനിജ
നിജവരന്മാരുമൊരുമിച്ചങ്ങിനെ •
മൃദംഗശംഖങ്ങൾപടഹങ്ങൾപല
വിധങ്ങളാകുംകാഹളാദിവാദ്യങ്ങൾ

മുഴങ്ങീടുംവിധൌമഖവാടത്തിങ്കൽ
കുഴങ്ങിടാതെത്തിനിജഘടങ്ങളെ
വളരുംപ്രീതിയോടിറക്കിവായ്ക്കുരൽ
കളകളംചെയ്തിട്ടവർപുറംവാങ്ങി
ഗ്ഗുരുനിദേശംകൊണ്ടനന്തരംമഹാ
പുരുഷൻദ്രൌപദീസമേതൻധർമ്മജൻ
കുതിരയെസ്സരസരിൽജലംകൊണ്ടു
വിധിപൂർവ്വംശുദ്ധീകരിച്ചുപൂജിച്ചു
പിടിച്ചുയൂപത്തിലണച്ചുബന്ധിച്ചാ
നടിച്ചുഭേരിയുംവിളിച്ചുശംഖവും
മഖംപ്രവൃത്തമായഥസമസ്തമാ
ങ്ഗലംമുടിയുമാറത്തുനേരംനൃപൻ
സുമന്ത്രപൂതമാംപയഃപൂരംകൊണ്ടു
നിമജ്ജനംചെയ്തങ്ങമന്നമണ്ഡപെ
പവനനന്ദനൻവിജയൻമുമ്പായു
ള്ളവരധീശനാംഹരിയോടുംകൂടി
വിവിധമാംകർമ്മംനടത്തിനാരതിൽ
പവിധരാർച്ചിതൻഭഗവാനച്യുതൻ
നിരുപമൻമായാമയനാകുംകൃഷ്ണൻ
തിരുവടിമടിവെടിഞ്ഞുതാന്തന്നെ
പലമഹിമയുള്ളൃഷിവരന്മാരെ
നലമൊടെകഴൽകഴുകിച്ചുങ്ങിനെ
തരത്തിലുള്ളമണിപീഠംതോറു
മിരുത്തിയാദരിച്ചലങ്കരിപ്പിച്ചു
ശുചിതവുംപലനിറവുംപൂണ്ടുള്ള
സുചിത്രകോമളദുകൂലജാലവും
സുഗന്ധംവീശുന്നകളഭവുംകുളുർ
സുഖംതരുംതെളിവെഴുംപനിനീരും
കുസുമമാലികാകുലവുംകൊണ്ടകി

ലസമമാംമണിവിഭൂഷണൌഘവും
ധവളമാംമുക്തകലാപവുംമററു
മവയവംതോറുമണിഞ്ഞുശോഭിച്ചു
സമേധിതാമോദംകലൻകർപ്പൂര
സമേതവീടികാസുചർവ്വണംചെയ്തു
സകൃഷ്ണപാണ്ഡവസുതന്മാരായേററ
മകംതെളിഞ്ഞുള്ള മുനിദ്വിജേന്ദ്രന്മാർ
മരുചിനാർന്നുപസ്തുതിയൊട്ടംജഗൽ
ഗുരുവിനാലുള്ള ഗുണോദയംനോക്കി
പുതുമപൂണ്ടിതുനുപോത്തമന്മാരു
മതുലമായുള്ള മഖക്രിയാന്തരേ
മുനിജനാദികൾക്കുചിതമാമന്നു
മിനിവെക്കംവെക്കംകൊടുക്കകെന്നേവം
പലവുരുചൊല്ലുന്നൊരുരവംധരാ
വലരിപുപുരേവളൎന്നുകേൾക്കായി
രുചിരമാംമണികനകജാലവു
മുചിതമായുള്ള വരാംബരൌഘവും
ഗജഹയങ്ങളുംരഥാദിവാഹന
ധ്വജവുംചാമരവരശ്ചത്രങ്ങളും
ലമയജാദിയുംമനോജ്ഞമാംമഹാ
നിലയജാലവുംമഹീവസുക്കളും
മുതലായിട്ടുള്ള പദാൎത്ഥങ്ങളെയു
മിതരങ്ങളായപദാൎത്ഥങ്ങളേയും
പരിചോടെത്രയുംപരിചരിക്കുവാൻ
പരിചയംകൂട്ടുന്നവർകൾതമ്മെയും
നവകുതൂഹലവശേനയാചിക്കു
ന്നവർകൾക്കുംമററുള്ളവർകൾക്കുംസമം
വെടിപ്പിലെത്രയുംമതിവരുവോളം
കൊടുപ്പിനെന്നുമങ്ങൊരുഘോഷംപൊങ്ങി

നിനവതിലേററമഭീഷ്ടസിദ്ധികൊ
ണ്ടനവധിമുനിദ്വിജാദിലോകങ്ങൾ
മതിമതിയെന്നവിലക്കിലോകങ്ങ
ൾക്കധിപതിയാകുംയദുപതിയേയും
ക്ഷിതിപതിയാകുംയുധിഷ്ഠിരനേയും
പുതിയൊരാശിഷംകൊടുത്തുമോദിച്ചു
സ്തുതിയ്ക്കുംഘോഷവുംത്രയീപാഠംജപി
ച്ചുദിയ്ക്കുംഘോഷവുംപലവാദ്യങ്ങളെ
മുഴക്കംഘോഷവുംദിഗന്തരംതോറും
മുഴക്കംവണ്ണമങ്ങൊരുമിച്ചുപൊങ്ങി
മഹിയിലെത്രയുംവിശിഷ്ടമീമഖ
മഹിമചൊല്ലുകവിഷമംഭദ്രപതെ
വ്രതവശൻമുനിവൃതൻയുധിഷ്ഠിരൻ
കൃതനിമജ്ജനൻപരിശുദ്ധൻതദാ
ക്ഷിതിതലംചുററിജ്ജയിച്ചുവന്നൊരു
കുതിരയെത്തത്രവരുത്തിച്ചാദരാൽ
ശ്രുതിവാക്യത്തൊടുമതിനൊടോതിനാ
നതിഭാഗ്യംതേടുംഹയകുലോത്തമ
ജലപാനംചെയ്കഭവാനധന്യമാ
മുലകിൽജന്യമാംസുഖവാസംകിട്ടും
ന്നുപഗിരംകേട്ടുസുകൃതിയാംഹയം
സപദിസന്മോദംകലന്നുതാൻതന്നൊ
മഖതനുവാകുംഭഗവാനെനോക്കി
മുഖമിളക്കിനാൻപുനരസംശയം
നകുലനെനോക്കിപ്രസംശിച്ചുഘോണാ
യുഗളംകൊണ്ടുതന്നഭിപ്രായംതദാ
മൃഗപശുപക്ഷിവചനജ്ഞനാകും
നകുലൻതൽഭാവംധരിച്ചുസാദരം
സപദിനൽസഭാതലെസദീക്ഷനാം

നൃപതിയോടേവമുണത്തിച്ചീടിനാൻ
പരമനാകമിത്തുരംഗപുംഗവൻ
പറയുംവാക്കിതങ്ങറിയേണംവിഭൊ
ഇഹതവാദ്ധ്വരെനിഹതനാകവൊ
നഹംഗമിയ്ക്കുകില്ലമരലോകത്തെ
അപാരങ്ങളാകുംമഖങ്ങളിൽദുഃഖ
മപഹരിയ്ക്കുന്നഭഗവാനീഹരി
നൃപവരകമ്മകരനല്ലായ്കയാ
ലുപയോഗിയ്ക്കുന്നകുതിരകളെല്ലാം
ദിവംഗമിയ്ക്കുന്നീനിരീശ്വരങ്ങളാം
സവങ്ങളിൽചെയ്യുന്നവക്കുണ്ടാംഫലം
ത്രിവിഷ്ടപമിതിൽഫലംനാരായണ
നവിഘ്നംചെയ്യുംഞാനഗണ്യപുണ്യത്താൽ
ഹരിമുഖാംബുജമധിഗമിപ്പനീ
ച്ചരിതംയാജ്ഞികജനങ്ങൾകാണട്ടെ
ഇതികഥിയ്ക്കുന്നുഹയമിവൻമഖ
മിതിലിനിയൂപനിബദ്ധനായ്സുഖം
സുമന്ത്രശുദ്ധനായുടലുടൻവെടി
ഞ്ഞമത്ത്യനാഥനായരുളുംകൃഷ്ണനിൽ
കലന്നിട്ടന്നൊരുവിശേഷംമാമുനി
കുലങ്ങളുംനൃപജനങ്ങളുംതഥാ
മഹതികളാകുംവധുക്കളുംകണ്ടു
മഹിതമാനന്ദഭരംഭരിയ്ക്കട്ടെ
നകുലനിങ്ങിനെപറഞ്ഞുകേട്ടപ്പോ
ളകതളിർതെളിഞ്ഞവനീന്ദ്രാദികൾ
കുതിരയെയൂപമതിലാക്കികെട്ടി
യതിരസത്തൊടുംമഹർഷിമാരുടൻ
മുറപോലെമുരഹരാന്തികെവച്ചു
മറമയമായമനുജപംചെയ്താർ

മുനിവരൻധൌമ്യൻമുദിതനായ്നില്ക്കു
മനിലപുത്രനോടഥചൊല്ലീടിനാൻ
പടുമതെഭീമഭവാനിഹാദര
ത്തൊടുമൊരുഖഡ്ഗംവലംകയ്യാലേന്തി
ക്ഷണാന്നേരംനില്ക്കുകതിരതൻപരീ
ക്ഷണമഥംചെയ്തിട്ടുരചെയ്യുംവരെ
സ്ഫുടംചെറുതേവംപറഞ്ഞുവാജിത
ന്നിടംചെവിചേർന്നുപിടിച്ചിളക്കിനാൻ
അതിന്നുള്ളിൽനിന്നുപുറപ്പെട്ടുവേഗാ
ലതിധാരാളമാംപയസ്സതുകണ്ടു
ജനങ്ങളത്ഭുതരസംകൊണ്ടേവരും
മനംകുളുത്തെഴുന്നളവിലമ്മുനി
ബകരിപൊഭീമജഗദധീശനാ
മംഘഹരൻകൃഷ്ണൻപ്രസാദിയ്ക്കുംപടി
മുറിയ്ക്കുകങ്ങിതിൻകഴുത്തൊന്നാദരാ
ലുരയ്ക്കയാലുടൻകരുത്തനാംഭീമൻ
വഴക്കംപൂണ്ടുതൽഗളച്ഛേദംചെയ്താൻ
മുഴക്കംവാദ്യാദികളകളത്തോടും
മുറിഞ്ഞുവേറിട്ടഹയത്തിൻമസ്തക
മെരിഞ്ഞുഭൂതലമതിൽപതിയ്ക്കാതെ
സമുല്പതിച്ചുപോയണഞ്ഞുസൂര്യ്യനിൽ
സുമുഖമൂർത്തിയാംമുകുന്ദനന്നേരം
മുനിവൃന്ദാന്തരെവിളങ്ങുംവില്പത്തിൻ
മുനയുള്ളമുള്ളൊന്നൊടുത്തതുകൊണ്ടു
മരിച്ചുനിൽക്കുന്നതുരംഗമൊരസി
തറ്ച്ചുകീറിപ്പാർത്തരുളീടുംനേരം
വിനിർഗ്ഗമംചെയ്തുവിശുദ്ധമാംദുഗ്ദ്ധം
ജനിച്ചുകണ്ടീലകറച്ചുമേരക്തം
പിതൃപതിസുതപ്രാഢ്വിവീക്ഷതവ

പൃഥുഭാഗ്യംകൊണ്ടുസഫലമീസവം
അതിവിശുദ്ധമീഹയംപരീക്ഷിച്ചെ
നിതിഭഗവാനുംയുധിഷ്ഠിരപ്രഭോ
പ്രയതനെത്രയുംഹയവരനിവൻ
നിയതമേവമാക്ളവായിട്ടുള്ള
സവമിത്ത്രമംതവജഗന്മഹോ
ത്സവകരമെന്നുമുനിവരന്മാരും
പൃഥ്വീശന്തന്നോടറിയിച്ചീടുമ്പോ
ളതിവിശേഷമാമൊരുമഹസ്സഹൊ
സ്ഫുടതരംപുകളുടയവാജിത
ന്നുടലതിൽനിന്നിട്ടുടൻപുറപ്പെട്ടു
മഖശരീരനാംഹരിയുടെതിരു
മുഖസരോജംപുക്കതിലമന്നല്ലൊ
ശവമായിട്ടുള്ളഹയവപുസ്സുട
നവനിയിൽവീണുഘനസാരമായി
ശിവവപുശ്ശ്യുതവിഭൂതിപോലതി
ധവളിമയോടുംവിളങ്ങിയന്നേരം
മനസിവിസ്മയമയന്മാരായൃഷി
ജനമെടുത്തുതൽസുരഭികർപ്പൂരം
മുകുന്ദയുക്തനാംനൃപനൊടുംക്രുടി
സുകണ്ഡദീപ്തനാംഹുതഭുക്കിൻമുഖെ
സമന്ത്രംഹോമിച്ചധരാപതെമഹാ
സമത്ഥനാംസത്യാവതീസുതൻമുനി
സ്രുവംകൊണ്ടെത്രയുംവിശിഷ്ടമായ്ക്കണ്ട
നവംഘനസാരമെടുത്തിതോതിനാൻ
ധരിത്രിയിൽകൃഷ്ണനിഷേവകൻപുണ്യ
ചരിത്രനായുള്ളധരേന്ദ്രൻധർമ്മജൻ
തരത്തിലീമഹാദ്ധ്വരത്തിലീവണ്ണം
തരുന്നസാരമാംഘനരസാഹുതം

ഗ്രഹിച്ചാലും സുരപ്രഭോശതക്രതോ
വഹിച്ചാലുംചോനതീവസമ്മോദം
സുദുർല്ലഭമെന്നിയടുത്തിരിക്കുന്ന
സുദുസ്സഹമാകുംകലിയുഗംവരൊ
ത്രിവിഷ്ടപാധിപൻപ്രഹൃഷ്ടനായുടൻ
പ്രവിഷ്ടനായാവിർഭവിച്ചുശാലയിൽ
മറപകുത്തുള്ളമുനിയൊടോതിനാൻ
മറയാതുള്ളൊരുപരമതൃപ്തിയെ
മുനിപ്രഭോമമവിലോകനേതന്നെ
ജനിപ്പിച്ചുസ്രുപഫലനസാരാഹുതി
സുഖേനപുത്തനാമിതിഞ്ഞുപാവക
മുഖേനതന്നാലുമഹംഭുജിക്കട്ടെ
ഭവിക്കട്ടെമഹാസുഖമിതിഗിരം
ശ്രവിക്കയാലുള്ളംകുളുർത്താമുനി
ക്ഷിതിപതേചൈത്രസിതപക്ഷംതന്നിൽ
തിഥിദശമയുംധിഷണവാരവും
ഫണിനക്ഷത്രവുമൊരുമിച്ചുദിനേ
ഭണിതമായുള്ളവിധിപോലെതന്നെ
ശതമഖനായിധരിച്ചുകർപ്പൂരം
ഹുതഭുഗാനനെസമർപ്പണംചെയ്തു
ക്ഷണത്തിൽചന്ദ്രാദിസമസ്തദേവതാ
ഗണത്തിനുംദിഗ്ദേവതാഗണത്തിനും
സമന്ത്രസങ്കല്പംക്രമപ്രകാരേണ
സമർപ്പണംചെയ്തുഫലനസാരാംശകം
ഹവനംകൊണ്ടാശുചരാചരമാകും
ഭുവനംതൃപ്തമായതിസുഖംപൂണ്ടു
പുകളെഴുംഭൂപൻപ്രഭൃതമാംഹോമ
പ്പുകകൊണ്ടെത്രയുംപ്രപൂതനായ്മുദാ
സമീപസ്ഥനായുള്ളതിവഭക്തനാം

സമീരപുത്രനെപ്പുണർന്നുചൊല്ലിനാൻ
കമലനേത്രൻെറകടാക്ഷംകൊണ്ടിതഥ.
മമസിദ്ധംചിത്രംമഹാമഖംസുഖം
അവസാനത്തിങ്കലതീവപാവന
മവഭൃഥസ്നാനംകഴിയ്ക്കുവൻഭീമ
വിധിപുരസ്സരമനവധിതപോ
നിധിജനത്തോടുംപിതാമഹൻമുനി
അനുജന്മാർതൊട്ടുള്ളവർചുഴന്നേററ
മനുപമനായുള്ളവനീശൻതന്നെ
ദ്രുപദജയോടുംകളിപ്പിച്ചുബഹു
ശ്രുതദംസോമപാനവുംചെയ്യിപ്പിച്ചു
അഥമഹത്താകുംജയജയശബ്ദ
മതനവാദിത്രവിചിത്രനിസ്വനം
ഇവകളൊക്കവെമുഴക്കിവന്ദിക
ളുവനമനംചെയ്തുവനീന്ദ്രൻതന്നെ
സ്തുതിച്ചുഗായകർഗുണഗീതംകൊണ്ടു
മുദിച്ചുവിസ്മയംബഹുഘോഷംതദാ
ശ്രുതവതീഹരിജനനിമുമ്പായു
ള്ളിഭഗതിയാകുംബഹുവധൂകലം
ജനസഭയിൽവന്നാഴക്കോടുംനീരാ
ജനശുഭകർമ്മംകഴിച്ചനന്തരം
വിനീതയാംകുന്തീയനവധിസീമ
ന്തിനീസമേതയായതിസുഖംപൂണ്ടാൾ
അനന്തമാത്മാവാംയുധിഷ്ഠിരൻപുന
രനുഷ്ഠിതപൂർണ്ണാഹുതിയായപ്പൊഴെ
ഫലംകൊടുത്തൊരുഹരിയാംശൌരിയാ
ലലങ്കൃതനായിനൃവരന്മാർമദ്ധ്യേ
സുരജനപരിവൃതനായുള്ളൊരു
സുരവരൻപോലെപരംവിളങ്ങിനാൻ

വരസുമംസമമലയജപീതാം
ബരസുഷമാഢ്യവലയാദിയിലെ
പ്രഥമംദേവകീകിശോരനെപ്പൂജി
ച്ചഥമന്ദംദ്വൈപായനമുനീന്ദ്രനെ
വണങ്ങിയർച്ചിച്ചിട്ടനവധിധനം
ഗുണംകിടയ്ക്കുവാൻകൊടുത്തുധർമ്മജൻ
മനസിസന്തോഷംവഹിച്ചുവന്നപോ
ധനനത്തുനേരമത്തുന്നമസ്തവും
ഭുജതലംകൊണ്ടുനിനവോടുംദീന
ദ്വിജവരന്മാക്കാസ്സിഭജിച്ചേകിനാൻ
വിലയൊഴിഞ്ഞേററംവിലസീടുംമണി
മലയുടെകൊട്ടമൊടിയതിൽതന്നെ
ഘരണംചെയ്യുംകാഞ്ചനവൃഷഭത്തെ
ധരണിതമ്പതിവിനീതിപൂർവ്വകം
ചിരന്തനനാകുംബകദാൽഭ്യമുനീ
ശ്വരൻതനിയ്ക്കായിക്കൊടുത്തുക്രുപ്പിനാൻ
ഒരുരഥമൊരുമദകരിദശ
തുരഗരാജന്മാരൊരുഭാരംസ്വർണ്ണം
കളധൌതംകൊണ്ടുചമഞ്ഞഗോശതം
വിളവുകൂട്ടുംമൌക്തികമണിപ്രസ്ഥം
സമർത്ഥന്മാർനാലുഭുജിഷ്യന്മാരിവ
സമസ്തമേകമീക്രമത്തിലധ്വരേ
കൊടുത്തുയാജകദ്വിജാതികൾക്കുള്ളം
മടുത്തുപോകാതെരമേശസേവകൻ
അസംഖ്യമായീടുമഭീഷ്ടദാനവു
മസംശയംചെയ്തുമതിവരുംവരെ
ഒരുവന്നുരുഗജവുമായിരം
തുരഗവുംപലസുവാഹനങ്ങളും
ഒരുപടിമണിമയകിരീടാദി

നിരുപമദിവ്യാഭരണജാലവും
അനവധിവരാംബരാദിയുംവീത
മനഃഖന്മാരായനരോത്തമന്മാൎക്കും
അതിലിരട്ടിയാദരവോത്തമന്മാൎക്കു
മതിമോദത്തോടുംകൊടുത്തുകൂടവെ
മഹതികളാകുംമധുരിപുവിന്റെ
ഗൃഹണികളാകുംവധൂരത്നങ്ങളെ
പലവിധംപൂജിച്ചലങ്കരിപ്പിച്ചാ
നലമലമെന്നായവർമോദംപൂണ്ടാർ
വണിക്കുകൾപലവൃഷലന്മാർമററു
വണക്കമുള്ളവർപലരിവർകൾക്കും
കണക്കവിട്ടിട്ടുംധനങ്ങളെനൽകി
ക്കനക്കമാനന്ദംവളൎത്തുസാദരം
കരുതിയകാൎയ്യംലഭിച്ചപുണ്യവാ
നരുതിയില്ലാത്തുള്ളദാക്ഷിണ്യവാൻ
ഹരിപദസുരതരുസമാശ്രയ
നരിമദഭരഹരസഹോദരൻ
വൃഷമയാശയൻയുധിഷ്ഠിരൻപല
സുഷമയുള്ളോരുമണിസിംഹാസനേ
സുശോഭനാംശനാസ്ഥിളങ്ങുംദേവകീ
കിശോരനെമാനിച്ചിരുത്തിക്കീൎത്തിച്ചു
പരംതനിയ്ക്കുള്ളമഖജംപുണ്യംതൃ
ക്കരംതന്നിൽസൎവ്വംസമൎപ്പിച്ചീടിനാൻ
തദന്തരേപലകളകളംജാതം
സദന്തരംശത്തിൽതെളിവൊടത്ഭുതം
ജയജയഹരേധരേശമംഗളാ
ലയസുരേഡിതതരേതിനിസ്വനം
ഘനതരഭേരസുവാദിത്രാദിനി
സ്വനമിവതിങ്ങിമുഴങ്ങവെപൊങ്ങി

വസുമതിയതിൽ സുരതതി പെയ്തു
കുസുമവൃഷ്ടിയും പരമതുഷ്ടിയും
സമുദിതയായി പരമതിനുള്ളിൽ
സുമുദിതന്മാരാം പൃഥാത്മജന്മാരും
മുനിജനങ്ങളും മഹതികൾക്കും
വനിതകൾ തൊട്ടുള്ളവർകളും മുദാ
സകൃപമീമഖം ഭഗവൽകാരിതം
സുകൃതി ധർമ്മജൻ സുഖം ലഭിയ്ക്കട്ടെ
സ്മരണീയം ഹരിചരണമെന്നേവം
ധരണീശപരം പുകഴ്ത്തിക്കൂപ്പിനാർ
നവമീയാഗത്തിൻ പ്രകരണം കേൾക്കു
ന്നവർ പാപം കെട്ടു സുകൃതികളാകും
സുപൂജ്യന്മാരായിസ്സുകീർത്തിതന്മാരാ
യപൂർവ്വസിദ്ധിയോടമർന്നീടും ദൃഢം
ശ്രവിയ്ക്ക മാരിഷ മഹാമതെ മഹാ
പവിത്രമാം മഖം കഴിഞ്ഞനന്തരം
സുവൃത്തിമാൻ ഭീമനശേഷപാചക
പ്രവൃത്തിയിൽ പരം പടുതയുള്ളവൻ
മനസ്സിലാദരം വഹിച്ചു സത്വരം
മനുഷ്യരൂപിയാം ഹരിയെയും തഥാ
മഹർഷിമാരെയും മഹത്വം കൂടുന്ന
മഹീശന്മാരാമവരെയും ക്രമാൽ
വിളിച്ചുടൻ മുദാ സുധാരസം നാണി
ച്ചൊളിച്ചിടും മൃഷ്ട്യാശനം കഴിച്ചിപ്പിച്ചു
പരിതോഷിപ്പിച്ചു പരിചോടെന്നുകേ
ട്ടരിയ ഭക്തനാം നൃപൻ പരീക്ഷിതൻ
സരസം ചൊല്ലിനാൻ മുനീന്ദ്രനോടിന്നീ
ച്ചരിതം കേൾക്കവാനതികൊതി ഹൃദി
മമ ചൊല്ക്കൊണ്ടാതരം ചെയ്യീടേണം

ശമനിധെമുനെസമീരണാത്മജൻ
ഹരിമുഖന്മാരാമവരെയുംശിശ്രു
ഹരിണലോചനാമണികുലത്തെയും
വിധിപോലെങ്ങിനെഭുജിപ്പിച്ചുഭുജി
പ്പതിനന്നാദിയാംപദാൎത്ഥമെന്നെല്ലാം
നരപതിഗിരംഗ്രഹിച്ചുമാമുനി
വരനതിരസംകലൻചൊല്ലിനാൻ
ചെറുതുവിസ്തരിച്ചുരചെയ്യുൻനൃപ
കരുതുകങ്ങിനെവിരുതനാംഭീമൻ
മഹാജനങ്ങളെവിളിയ്ക്കയാലവർ
സഹോദരംയദുപതിയൊടുംകൂടി
വിശാലമായുള്ളസുമണ്ഡപംവചൊ
വശാലണഞ്ഞിതുനൃപാലരത്നമെ
പറവൻമണ്ഡപമതുമനോഹരം
നിറമെഴുംമണിസുവൎണ്ണമണ്ഡിതം
അഗരുധൂപിതമതീവവാസിത
മകതളിർതെളിവെഴുന്നമാററതിൽ
മലയജാസനനിരകളിലൊപ്പം
മലവിഹീനംകംബളകദംബകം
മലർമണിമയംവിരിച്ചിട്ടുണ്ടതു
മലഘുസന്തോഷപ്രദംവിളങ്ങുന്നു
പരിമളംപൂണ്ടപുതുജലംകൊണ്ടു
പരിചോടെമൊറിപ്പൊടികളഞ്ഞവ
ഒരുപോലെതെളിവിയന്നുമിന്നീടു
മറുപതുംനാലുംകചോളംഭചന്നവ
അരിയഭാജനംപ്രതിസുദീപ്തിപൂ
ണ്ടരികിലായ്രണ്ടുമണിപ്രദീപവും
ഒരുമണികമണ്ഡലുവുമുണ്ടേവം
നിരുപമംകണ്ടുതെളിഞ്ഞവരെല്ലാം

അശിയ്ക്കുവാനായിട്ടിരുന്നാനന്തര
മശങ്കംമാത്ര്യമാംപയസ്സുപായസം
പ്രവേശിതംമരുത്തനുജനാലങ്ങു
ജവേനപൊൻപാത്രസ്ഥിതംമഹാസിതം
ക്ഷിതിസുരേന്ദ്രന്മാരുദിതമായുള്ള
മതിബിംബംപോലെതദീക്ഷണംചെയ്താർ
വളർക്ഷയ്യൂഥികാസുകുശമളഭ്രമം
വള്ക്കമന്നവുംഘൃതസൂപങ്ങളും
ഫലങ്ങൾദാരുവല്ക്കലങ്ങൾമൂലങ്ങൾ
ദലങ്ങൾപൂക്കളെന്നിവകൊണ്ടുംഭീമൻ
കടുകഷായതിക്തകമയങ്ങളാ
യ്പുടുതയോടുംതീർത്തവകളുംവേറെ
പുളിമധുരങ്ങൾമുതലായെത്രയും
വിളികൊള്ളുംപലകറികളുംതഥാ
ഉളംപുരട്ടിയുള്ളവതൊട്ടാശയം
കളുക്ക്വേതീർത്തുള്ളപാദംശങ്ങളും
പലവൃത്തങ്ങളുംപഴങ്ങളുംപല
പലഹാരങ്ങളുംപലരസങ്ങളും
വിളംബമെന്നിയെസമാനയിച്ചൊപ്പം
വിളമ്പിനാർമന്ദംവിളമ്പുകാർപലർ
ഒരുമുനിയപ്പംവിലോകിച്ചന്യനോ
ടൊരുചോദ്യംചെയ്താനിതെന്തുവാനഹോ
പറയുകഭവാനഹംവനസ്ഥിത
നറിയുന്നില്ലെന്നാമൊഴികേട്ടപ്പൊഴെ
അതിനൊരുത്തരമപരനാംദ്വിജ
നധികൻതാനെന്നുനിനച്ചുചൊല്ലിനാൻ
മതിയുടെചലശകലങ്ങളിവ
പതിതങ്ങളെന്നുപറഞ്ഞിടുംവിധൌ
വിളങ്ങുംഘനികാപദാർത്ഥംവന്നതു

വിളമ്പിക്കാൺകയാലൊരത്ഭുതത്തോടെ
ഒരുതപോധനനനിലഭക്ഷക
നരുൾചെയ്തീടിനാനിത്ഥമനോഹരം
ക്ഷിതിമഹേന്ദ്രനാംയുധിഷ്ഠിരന്നുള്ള
സിതിമപൂണ്ടെഴുന്നരയന്നംതന്നെ
ധവളമാമന്നനിവഹംപാത്രസ്ഥ
മവലോകിച്ചിട്ടൊരവനിനിർജ്ജരൻ
കുടജത്തിൻപ്പൂക്കളിതുകളൊന്നോർത്താ
നടജത്തിൽകാട്ടിലിരിപ്പവൻപരൻ
വടകംഹാടകപ്രഭംസമീക്ഷിച്ചി
ട്ടടനോർത്തീടിനാനിതെന്തുവിസ്മയം
ളവിമമപുരസ്ഥലമിതിലേവം
രവിരഥചക്രംപതിതമാകയോ
രുചികരംദ്രാക്ഷാരസംതന്നെചില
രുചിതമെന്നോറാംനകരുന്നുചിലർ
മധുരമാംചൂതരസവുമന്യന്മാ
രതുലമായുള്ളകരിമ്പിൻറനീരും
ഹൃദിതെളിവോടമൊരുമുനിശിഷ്യൻ
കദളിയിലുണ്ടായൊരുപഴങ്ങളെ
കലിതകൌതുകംഘൃതരസാന്തരേ
തൊലികളഞ്ഞിട്ടുകളിപ്പിച്ചൈകൈകം
ധൃതിയൊടമെടുത്തെടുത്തസംശയം
സിതയിലിട്ടൊന്നുപുരട്ടിയങ്ങിനെ
വിഴുങ്ങിവല്ലാതെവയർനിറഞ്ഞൊന്നു
കുഴങ്ങിയെങ്കിലുമൊഴിച്ചില്ലത്ഭുതം
മുളച്ചകൌതുകാൽസിതാജ്യമണ്ഡകം
വളച്ചതേകനാംമുനിദ്വിജോത്തമൻ
മുഖത്തിലാക്കിനാൻമുഴവനുംമഹാ
സുഖത്തിലങ്ങിനെമുഴകിനാനഹോ

സുഖണ്ഡലഡ്ഡുകപദാൎത്ഥംഭക്ഷിച്ചു
പുകഴ്ന്നമറെറാരുമഹീസുരോത്തമൻ
ചതിയല്ലാമോക്ഷാദ്ഭുതസുഖംതുശ്ചമ
മിതിന്നെതിരല്ലെന്നുരചെയ്തീടിനാൻ
ഫലിതമീദൃശംപറകയുംപലർ
പലതരംഹൃദിനിനയ്ക്കയുംചെയ്താർ
വിശിഷ്ടസാധനംസമസ്തമിഷ്ടംപോ
ലശിച്ചുവിപ്രന്മാർസുതൃപ്തന്മാരായി
അതിൻവണ്ണംതന്നെനൃപോത്തമന്മാരു
മതൊക്കെവൎണ്ണിച്ചാലവസാനിക്കില്ലാ
സമൃദ്ധങ്ങളകത കൊണ്ടുപരമാംജനം
സമസ്തവുംതഥാസുതൃപ്തമായ്മുദാ
മുനിജനംകുളുർസുരഭിചന്ദനം
പനിനീർപൂക്കളെന്നിവകളെച്ചാൎത്തി
സുവിഷ്ടരംതോറുംപരംപരസ്പര
പ്രവിഷ്ടദൃഷ്ടിയോടിരുന്നശാലയിൽ
സുഗന്ധതാംബൂലംസകൎപ്പൂരംചൎവ്വി
ച്ചുകംതെളിഞ്ഞേവംപറഞ്ഞുതങ്ങളിൽ
മുനികളേനമ്മൾവനത്തിൽകണ്ടകാ
യ്കനികളേയുംകൈവെടിഞ്ഞുകൊണ്ടഹോ
ഒണങ്ങിയുള്ളിലപൊടിച്ചതിന്നുംകൊ
ണ്ടനങ്ങിടാതെമന്നിടുന്നതാപസർ
മഹിതനായുള്ളയുധിഷ്ഠിരനാലെ
വിഹിതമാകിയഹയമേധാദ്ധ്വരേ
അനുപമംവിട്ടിമഹാരസത്തെയു
മൻഭവിച്ചല്ലൊനിനയ്ക്കുവിൻചിത്രം
ഇതിലധികമെന്തിനിയൊരുസുഖ
മിതിപലവിധംപറഞ്ഞുകൊണ്ടവർ
ശ്രിതജനവശംഗതനായിട്ടുള്ള ;

സിതസരോജാക്ഷൻതിരുവടിയേയും
യുധിഷ്ഠിരഭീമാർജ്ജുനാദികളേയും
സ്തുതിച്ചുംകൊണ്ടങ്ങുസുഖിച്ചുമേവിനാർ

ജൈമിനീയാശ്വമേധം.
യാഗഘട്ടം കഴിഞ്ഞു.



# ജൈമിനിയാശ്വമേധം.

ശുകതരുണിശോഭനെശുദ്ധശീലെശുഭെ
സുകൃതിനിസുപേശലെസുജ്ഞാനശാലിനി
അംഘശമനിതാമസിയ്ക്കാതിനിഭക്തികൊ
ണ്ടകതളിർതെളിഞ്ഞുചൊല്ലീടുനീശേഷവും
സരസമിഹകൌന്തേയസൽക്കഥാമിശ്രമാം
സരസിജവിലോചനൻതൻകഥാവൈഭവം
അമിതസുഖസാധകംസാധുകേൾക്കുന്നവ
ർക്കമൃതസമമുത്തമംകൃഷ്ണകേളീകൃതം
കനിയുകതുവിസ്തരിച്ചീടുവാനല്പമ
ല്ലിനിയുമിഹകേൾക്കുവാനുള്ളകൌതൂഹലം
കളമൊഴികളിത്തരംചൊല്ലുംദശാന്തരെ
കളവൊഴിയുമുൾത്തടംപൂണ്ടുള്ളതത്തയും
കുതുകസുഖപൂർവ്വകംചൊല്ലിത്തുടങ്ങിനാ
ളതുലമിതുകേൾക്കവിൻനാരീജനങ്ങളെ
നിഭൃതമഥസൂതപൌരാണികൻശൌനക
പ്രഭൃതിമുനിസത്തമന്മാരോടുചൊല്ലിനാൻ
അറിവിനിദമന്തണന്മാരെചരിത്രമ
ങ്ങറിവുടയസമമുനിശ്രേഷ്ഠനാംജൈമിനി
മതിയുടയസൌഭദ്രപൌത്രനാംകാശ്യപീ
പതിയൊടുരചെയ്തുകേട്ടാലുംമഹാമതെ
ഹരിഭജനകർത്തൃകന്മാരിലഗ്രേസരൻ
ഭൂരിതരഹിതൻമഹാധർമ്മവാൻധർമ്മജൻ
ധരണീപതിപുംഗവൻധന്യസമ്മാനിതൻ
കരുണയെഴുമച്യുതസ്വാമിയോടുംതഥാ
വലിയമുനിമണ്ഡലത്തോടുംമഹാസ്സഭാ
വലിയൊടുമടുത്തബന്ധുക്കളോടുംമുദാ

ക്രതുവിധികഴിഞ്ഞപിമ്പക്കണ്ടമണ്ഡപെ
പുതുമയൊടുപൂജ്യനായ്‌വാഴുംദശാന്തരെ
ഒരുവലിയവാദവുംതങ്ങളിൽചെയ്തുകൊ
ണ്ടിരുവരവനീസുരന്മാരണഞ്ഞീടിനാർ
സദസിബഹുമാനിതന്മാരായമന്നർകൊ
ണ്ടിടമവർയുധിഷ്ഠിരൻതന്നോടുചൊല്ലിനാർ
പുരുഗുണയശോനിധെക്ഷത്രപതെഞങ്ങളിൽ
പെരുകിയവിവാദമൊന്നുണ്ടതങ്ങളുന്നടൻ
നയനിലയസാദരംകേട്ടുതീർത്തീടണം
നിയതമിതിനന്യനില്ലെന്നുകേട്ടപ്പൊഴെ
ക്ഷിതിപതിയുധിഷ്ഠിരൻപാർത്തുചൊല്ലീടിനാ
നിതിനുപണിയെതുമില്ലിന്നിസ്സഭാതലെ
അറിയബകദാല്ഭ്യനാംവ്യാസയോഗീന്ദ്രനു
ണ്ടറിയുകവസിഷ്ഠനായീടുംവരിഷ്ഠനും
അനഘതരനായ്യനാമത്രിയുംമറ്റുമു
ണ്ടനവധിമഹർഷിമാർമുമ്പാംമഹാജനം
മഹാമഹചിലവാദമെന്നുള്ള സംസാരമെ
ന്തിഹഝടുതിസംശയംനേർവ്വുംതീരുമെ
സുജനസവിധെതിരിച്ചുണ്ടായകാരണം
നിജനിജമുരയ്ക്കുവിൻനിങ്ങൾവിപ്രേന്ദ്രരെ
ഒരുവനുടനോതിനാനിദ്വിജൻതാനിനി
യ്യൊരുവരകൃഷിസ്ഥലംതീറുതന്നീടിനാൻ
പുനരതുഴുതെന്നഹംനിക്ഷേപഭാജനം
ഘനതരമിതൊന്നതിൽകണ്ടുകിട്ടീതദാ
മതിയിലറിയേണമീയർത്ഥംമദീയമ
ല്ലിതിനൊരുടമസ്ഥനീയന്തണൻനിർണ്ണയം
മുതലുമമനെല്ലിതിൽകിട്ടുന്നതൊന്നുതാ
നിതരധനമാകെടുക്കില്ലെന്നപേക്ഷിതം
നൃപവരനിജധനംതാനെടുക്കാതൊഴി

ഞ്ഞപനയമതിവൃദ്ധശ്ലാഘ്യവാനിദ്വിജൻ
മമമനസി പീഡയെച്ചെയ്യുന്നനിസ്ത്രപൻ
വിമതസമനന്തരതീക്കേണമീസ്സങ്കടം
തദനുനൃപനാദരാലന്യനാം വിപ്രനോ
ടതനുകുതുകേന ചൊല്ലീടിനാൻ ബ്രാഹ്മണ
പറയുക വൃഥാ ഭവാൻ ധർമ്മിഷ്ഠനാകുമീ
ധരണിസുരനെ വലയ്ക്കുന്നതെന്തിന്നഹോ
ഉടനിഹ പരിഗ്രഹിച്ചാലും നിധാനമ
ങ്ങുടയവനിതിന്നിതൊരത്തമല്ലായ്കയാൽ
ദ്വിജവരനുമുത്തരാ ചൊല്ലിനാനിത്തരം
ഭുജഭവ ഭവാനറിഞ്ഞാലുമെൻ ഭാഷിതം
വിളനിലമഹം ക്രമാൽ ദ്വിജനേകിനേൻ
വിലയുമഥ വാങ്ങിനേൻ വ്യത്യാസമെന്നിയെ
പുനരതിലിനിയ്ക്കു സംബന്ധമില്ലായ്കയാൽ
ധനമിതുടമസ്ഥനാണെന്നിതിൽ സംശയം
മനുജവര മൽഗ്രാഹ്യമല്ലെടുക്കില്ല ഞാ
നനുനയമിതെന്തിനന്യസ്വം ഭയങ്കരം
കഥനമതു കേൾക്കയാൽ സന്ദിഗ്ദ്ധചിത്തനാ
യഥ നരവരൻ വിചാരത്തിലായീടിനാൻ
സപദി സകലാത്മകൻ മായാമയൻ പരൻ
ചപലകമലേക്ഷണൻ സർവ്വജ്ഞനീശ്വരൻ
സുചരിതജനപ്രിയൻ ഹാസാനുവർത്തിയാം
വചനമരുൾചെയ്തുപോൽ വൈദികശ്രേഷ്ഠരേ
ശ്രുതമിഹ ഭവന്മിഥോവാദം മഹാത്ഭുതം
ദ്രുതമിതു നശിയ്ക്കയില്ലാകയാലിപ്പൊഴേ
മഠമധിഗമിയ്ക്കുവിൻ മാസത്രയം വരെ
ശഠതരഗിരം വെടിഞ്ഞങ്ങിരുന്നീടുവിൻ
പുനരിഹ വരും വിധൌ രണ്ടുപേർക്കും സമം
മനതളിർ തെളിഞ്ഞുപോയിടുമാറാകുമെ

ഹരിയുടെഗിരംശ്രവിച്ചങ്ങിനെസമ്മതി
ച്ചിരിവരുമുടൻനിധാനാർത്ഥംനൃപാന്തികേ
സ്ഥിരതയൊടുവച്ചുറപ്പിച്ചുപോയീടിനാർ
സരസമതുചെയ്യുന്നാളോർത്തുപാർത്തീടിനാർ
നരകരിപുതൻമുഖംപാർത്തിട്ടനന്തരം
നരപതിയുധിഷ്ഠിരൻചോദിച്ചുസാദരം
മുകിലണിനിറംപെടുംമുഗ്ദ്ധമൂർത്തേഹരേ
നിഖിലമറിയുംഭവാനിന്നീസ്സഭാതലെ
ഗുരുജനപുരസ്ഥലേവിപ്രവാദംഗ്രഹി
ച്ചൊരുനയവിനിർണ്ണയംചെയ്തീലതെന്തഹൊ
കമലദളനേത്രതൽകാരണംകേൾക്കവാൻ
മമഹൃദികുതൂഹലംകേൾപ്പിയ്ക്കവേണമേ
ഹരിയുമരുൾചെയ്തുകേട്ടാലുംമഹാമതെ
കരിപുരപതേഭവാനോടുഞാൻചൊല്ലുവൻ
കലിയുടയകാലമിങ്ങാസന്നമായഹൊ
വലിയബലവുംബലാചാരവുംപൂണ്ടവൻ
വരുമൊരുതൃതീയമാസത്തിൽതുടങ്ങുമെ
കരുതുകഥലോകസൽഭാവംനശിയ്ക്കുമേ
ദ്രവിണമിതിനിയ്ക്കിനിയ്ക്കെന്നുവാദിച്ചുകൊ
ണ്ടവിനയവശാലിടഞ്ഞന്തണന്മാരിവർ
സ്പൃഹയുടയശക്തിയാലയ്യോപരസ്പരം
പ്രഹരമതുമുഷ്ടികൊണ്ടേത്രയുംക്രൂട്ടിയും
പലപടിനഖാഞ്ചലംകൊണ്ടുതാൻമാന്തിയും
തലമുടിപിടിച്ചുംവലിച്ചുമീവണ്ണമെ
തവസവിധമാഗമിച്ചീടുംതദാഭവാ
നവശതകലർന്നുകാണുന്നവർക്കായുടൻ
ധനമിതുസമംപകുത്തേകുമെന്നിങ്ങിനെ
മനമതിലിനിയ്ക്കുതോന്നുന്നുമഹീപതെ
കലിയുഗബലാൽവിഭോവിപ്രരിൽകെട്ടുപോം

കലിതഗുണനവേദശാസ്ത്രാചാരമാകവെ
നരപതികളൊക്കവെനീതിധൎമ്മംവെടി
ഞ്ഞിരവുപകലുംപ്രജോപദ്രവംചെയ്യുമെ
ജനമതിവിരോധിയായ്ക്കുണ്ടധൎമ്മംമുടി
ച്ചനവധിതുണെച്ചധൎമ്മത്തെവളൎത്തുമെ
മനുജരവരീൎഷ്യയുംതങ്ങളിൽദ്വേഷ്യവും
മനസികലഹാദിമാത്സൎയ്യവുംതേടുമെ
വ്യസനികളുമായ്സദാമദ്യവുംദ്യൂതവും
വിസനിഭയശോനിധെഹന്തശീലിയ്ക്കുമെ
ഗുരുപിതൃസുരക്ഷമാദേവകാൎയ്യങ്ങളും
സുരുചിരസതീപരിത്രാണമാംകാൎയ്യവും
ചെറിയചിലവിട്ടസാധിയ്ക്കുമെ സസ്മരി
ച്ചെരിയുമൊരുമാനസംപൂണ്ടുഖേദിയ്ക്കുമെ
വലിയഗണികാഗണാരാധനെഭക്തകൊ
ണ്ടലിയുമകതാരുമാനന്ദവുംപൂണ്ടഹൊ
മണികനകകേവലാത്ഥങ്ങളുംഭംഗിയു
ള്ളണിവലയഹാരകാഞ്ച്യാദിയുംകൊണ്ടഹൊ
മദനമഥിതാശയന്മാരായസദ്വധൂ
സദനപരിപൂരണംചെയ്യുംനരാധമൻ
പലപലമഹാധനംദ്യൂതാദിതന്നിലും
ചിലവിട്ടുമുടൻമടിയ്ക്കില്ലതിന്നാരുമെ
പഴയതുണിക്കൊണ്ടുടപ്പിച്ചധാരാളമാ
യഴകിനതുപോരുമെന്നുററപെററമ്മയെ
സമിതിഭുവിപോലുമെസഞ്ചരിപ്പിയ്ക്കുമെ
കുമതികളിനിപ്രഭൊനസ്രൂപംനിത്യവും
ശിവശിവകശീലയാംവേശ്യയെസ്സാദരം
നവനവദുകൂലജാലങ്ങൾകൊണ്ടങ്ങിനെ
സപദിചമയിയ്ക്കുമെചട്ടററവണ്ണമെ
സപ്പദുകളുടകാദയംകണ്ടുമോദിയ്ക്കുമെ

സുലഭകരവീരധത്തൂരപുഷ്പങ്ങളും
ചിലഭരിതകണ്ടകപ്പൂക്കളുംകേവലം
ഹഹഹശിവമന്ദിരെപൂജയ്ക്കൊരുക്കുവൊ
രഘ രഹരസംശയംദുർബ്ബോധശാലികൾ
സുരഭികുമുദങ്ങളുംതാമരപ്പൂക്കളും
സുരുചിരപടീരകർപ്പൂരവസ്തുക്കളും
കുലടകളെഴുംഗൃഹംതന്നിൽ ഭരിയ്ക്കുമെ
മലർശരസമർച്ചനത്തിന്നുമാലെന്നിയെ
ജനകജനനീജനംധിക്കരിയ്ക്കപ്പെട്ടും
വിനയരഹിതംസ്വതന്ത്ര്യക്തമായുംവരും
പരുഷമുരചെയ്തിട്ടുംഭാര്യാജനങ്ങളിൽ
പുരുഷരനസേവകന്മാരായ്വസിയ്ക്കുമെ
കലഹകലിഗൌരവംകയ്ക്കൊണ്ടസംശയം
ഖലമതികൾന്തന്നമ്മയെത്തല്ലുമെ
ഭയവിനയപൂർവ്വകംഭൃത്യർപോലെപ്പൊഴും
പ്രിയതമവധുക്കളെപ്പാർത്തുപൂജിയ്ക്കുമെ
വരനടെപിതാവിനുംഹന്തമാതാവിനും
കരളിലൊരുശല്യമാമപ്രിയംനിർഭയം
സ്നുഷകളുരചെയ്യുമെന്നേരെശ്വശ്രുക്കളും
വിഷസമമതൊക്കവെകേട്ടടങ്ങീടുമെ
മറയുമതിലുക്തമാംധർമ്മവുംകർമ്മവും
മറയുമതിസത്യവുംചിത്തസംശുദ്ധിയും
ദ്വിജസുരപുരാണവിശ്വാസവുംനഷ്ടമാം
നിജനിജമതംവിട്ടുംജാതിനാലുംദൃഢം
പരമതമെടുത്തുനോക്കീടുമൊട്ടിങ്ങിനെ
പരമനിലവിട്ടുവിട്ടേകീഭവിയ്ക്കുമെ
ക്ഷിതിപകലിവിക്രമംസർവ്വമോതാവത
ല്ലിതിഭയനിദാനമത്യുല്ക്കടംദുർഘടം
നലമൊടിതിലോകനാഥോദിതംഭീതിദം

ഖലകലിസമ്മർദ്ദമംകേൾക്കയാലേവരും
തദുപശമനത്തിന്നായാത്മനാകേവലം
യദുപതിപാദാംബുജംധ്യാനിച്ചനന്തരം
പലപലകഥാർത്ഥസല്ലാപവുംചെയ്തുകൊ
ണ്ടുലകധിപനോടുമൊന്നിച്ചുവാണീടിനാർ
തദനനവവിസ്മയാവസ്ഥയൊന്നാസ്ഥലെ
സദസിശുഭമേറുമാറുണ്ടായ്നൃപാധിപ
പറയുവനതിന്നതെന്നാങ്ങുകേട്ടീടണം
നിറയുമകതാരിലാനന്ദമാധ്വീരസം
നരപതിയുധിഷ്ഠിരൻനാരായണപ്രിയൻ
നിരവധിഗുണാലയൻനീതിമാനിങ്ങിനെ
ഗുരുതരമഖംസുഖംപോലെകഴിച്ചുത
ന്നിരുപമമനോരഥംസാധിച്ചനന്തരം
വിവിധധനഭോജ്യാദിദാനംകഴിച്ചതിൽ
സവിതൃരുചിതൃക്ഷിതന്മാരാംമുനീന്ദ്രരും
സകലസുഹൃദുത്തമജ്ഞാതിബന്ധുക്കളും.
വികലബധിരാന്ധദീനാദിലോകങ്ങളും
വിപുലതരതർപ്പണംപൂണ്ടുതൻപ്രാഭവം
നിപുണമനവർണ്ണനംചെയ്തുഘോഷിക്കയും
വിബുധതതിവിസ്മയംപൂണ്ടുഹർഷിക്കയും
സപദിസുമസഞ്ചയംവാരിവർഷിക്കയും
പുളകമുളവാകുമാറെങ്ങുംമുഴങ്ങവെ
കളകളമുദിക്കയുംചെയ്കയാലക്ഷണേ
സമധിലഷിതാപ്തിയെച്ചിന്തിച്ചുമാനസേ
കിമപികൃതഗർവ്വവാനായിവന്നീടിനാൻ
ഒരുനകുലപുംഗവൻഹേമൈകപാർശ്വവാ
നൊരുവിലതലത്തിൽനിന്നുൽഗമിച്ചപ്പൊഴെ
സ്തനിതകടുഗർജ്ജനംതൂകിസ്സമസ്തമാം
മുനിനൃപജനംപരിത്രസ്തമാക്കീടിനാൻ

ക്ഷിതിപതിസഭാതലോപാന്തേ വസിച്ചവൻ
ധൃതിയൊടഥ മൎത്ത്യവാക്യേന ചൊല്ലീടിനാൻ
ശമനസുതഭൂപതേ നിൎഭരോട്ടം ഭവാൻ
മമ വചനമാദരം പൂണ്ടു കേൾക്കേണമേ
തവ മഖമിതെന്തു സക്തുപ്രസ്ഥതുല്യമ
ല്ലവനിയിലതീവ നിസ്സാരം പരീക്ഷിതം
സ്ഫുടമിതു ധരിയ്ക്ക സക്തുപ്രസ്ഥനെന്നപോ
ലുടയവനൊരന്തണൻ ദാതൃലോകാധികൻ
പെരുകിയൊരു നിഷ്ഠയുള്ളുഞ്ഛവൃത്തിവ്രതൻ
ഗുരുഗുണകരൻ കുരുക്ഷേത്രദേശസ്ഥിതൻ
സകലഗിരമിത്തരം കേട്ടു വിപ്രാദിയാം
സകലജനവും പരം വിസ്മയപ്പെട്ടുടൻ
ചിലമുനികളന്തികേ ചെന്നിട്ടു സാദരം
നലമുടയ ചോദ്യമൊന്നാചരിച്ചീടിനാർ
സകലകുലവീര ഹേ നന്ദ്യനാകും ഭവാ
നകതളിർ തെളിഞ്ഞു ചൊല്ലീടേണമാരുവാൻ
സ്ഥലമിതിലണഞ്ഞതെന്തെങ്ങുനിന്നെന്തഹോ
ബലമഹിമ താപകം വിജ്ഞാനവും സഖേ
വിവരമറിയിയ്ക്ക നീ ഞങ്ങളോടെങ്ങിനെ
ന്നുവരമഖമെങ്ങിനെ നിന്ദ്യമായത്ഭുതം
വിവിധവരയാജ്ഞികന്മാരാലിതായമാ
റവികലതരം കൃതം യജ്ഞം യഥാഗമം
വിഹിതമിഹ കാൎയ്യമായുള്ളതെല്ലാമുമെ
മഹിതവിധിപൂൎവകം തെറ്റീലതൊന്നുമേ
നിഖിലമപി പൂജിതം പൂജ്യലോകം തഥാ
ശിഖിയിലഭിമന്ത്രിതം വസ്തുജാതം ഹുതം
പലവിധമമത്സരം ദേയം ധനാദികം
സുലഭമധികം ശുഭം ദത്തം യഥാവിധി
ദ്വിജകുലമഭീഷ്ടദാനാദി തുഷ്ടം തഥാ

ഭുജഭവകുലംമഹായുധേനകേവലം
കുശലപരിരക്ഷണംകൊണ്ടുസംപ്രീണിതം
ഭൃശമിഹവിശാംഗണംവ്യത്യാസമെന്നിയെ
പൃഥുഗണമശേഷവുംശ്രാദ്ധേനതൎപ്പിതം
പൃഥുലഹവിഷംതഥാദേവതാമണ്ഡലം
സുഖിതതംമോൎക്കിൽകാമലാഭങ്ങൾകൊ
ണ്ടഖിലമഴലെന്നിയെശ്ശൂദ്രയോഷാജനം
ഹൃദയമനുരഞ്ജിതംജ്ഞാതിസംബന്ധികൾ
ക്കുദരസ്ഥപരൌചസൽക്കാരേണസാമ്പ്രതം
ശരണഗതിയാചകന്മാരുടെചിത്തവും
ഭരണപരിപാലനാലാനന്ദപൂരിതം
ഭൂവരകരുണാതിദാനാദികൊണ്ടാധിതീ
ൎന്നവരജനമോദവുംവൎദ്ധിതംസുസ്ഥിരം
നൃപതിഗുണപുഷ്ടികൊണ്ടീവിധംജീവികൾ
ക്കപരിമിതതുഷ്ടിതാനോക്കിലെവൎക്കുമെ
കുറവിഹഹൃദാഭവാൻദൎശിച്ചതെന്തഹോ
പറയുകമഹാസഭാമദ്ധ്യേമഹാമതെ
പരമഗുണരൂപവാൻപ്രാജ്ഞനെത്രഭവാൻ
നിരുപമവചോനിധെനീക്കമില്ലേതുമെ
ക്ഷിതിസുരഗിരംഗ്രഹിച്ചപ്പൊഴെകരിയും
പുതിയഹസിതംപൊഴിച്ചുത്തരംചൊല്ലിനാൻ
അവനിസുരപുംഗവന്മാരെസദസ്സിലി
ങ്ങവിനയവശനഞാൻചൊന്നതെന്നാകിലും
വചനമതുസൂനൃതംവിശ്വപ്രസിദ്ധമാ
ണചലസുകൃതോജ്ജ്വലംതദപിപ്രചേഷ്ടിതം
മദന്ത[illegible]ഷ്ടമെന്നാകയാലായതി
സ്സദസി[illegible]ന്നുവൎണ്ണിച്ചുകേൾപ്പിയ്ക്കുവൻ
ത്തദനഘ[illegible]ന്മാരായനിങ്ങളെൻ
ഹൃദയ[illegible]ംചെയ്യുമെന്നിൎണ്ണയം

സരസമിതുകേൾക്കവിൻധർമ്മിഷ്ഠരെത്രയും
മരുവിവിലസുംകുരുക്ഷേത്രധർമ്മസ്ഥലെ
വൃഷനിധജിതേന്ദ്രിയൻവൃദ്ധൻഗൃഹാശ്രമി
വിഷമനിയമേച്ഛുസക്തുപ്രസ്ഥനാംദ്വിജൻ
സദൃശഗുണവൃത്തിയുള്ളാർയ്യയാംഭാർയ്യയും
സദഭിമതശീലവാനേകനാംപുത്രനും
വധുവുമിതിമൂന്നുപേരോടുമൊത്തങ്ങിനെ
വധുരതയൊഴിഞ്ഞെഴുന്നുഞ്ഛവൃത്തിവ്രതം
ധൃതിയൊടുമെടുത്തുകാപോതിയാംവൃത്തിപൂ
ണ്ടതിശുഭവൈഭവസാധിച്ചുപോന്നീടിനാൻ
ദ്വിജനതിവിശിഷ്ടമാംഷഷ്ഠകാലോദയെ
സ്വജനയുതനായശിക്കുന്നനാൾതോറുമെ
ചിരമിതിനിജവ്രതംചെയ്തിരുന്നീടിനാൻ
ചെറുതുമൊരുഭംഗമേറ്റീലതിന്നേകദാ
ക്ഷിതിയിലതികഷ്ടമാംദുർഭിക്ഷകാലമൊ
ന്നതിനിടയിലുഗ്രമായുണ്ടായിവിപ്രരെ
വിളനിലമശേഷവുംനിഷ്ഫലീഭൂതമാ
യ്ത്തളരുമഖിലൌഷധിക്ഷീണനകേവലം
ശിവശിവസുദുർല്ലഭംധാന്യംകൊയ്ത്തുമി
ല്ലവനിജനമാർത്തമായ്ദാരിദ്ര്യമേൽക്കയാൽ
വ്രതകരുണനഷ്ടിയുള്ളാരണശ്രേഷ്ഠനും
ബതബഹുദരിദ്രനായ്നെല്ലുകിട്ടായ്കയാൽ
അനുദിനമണഞ്ഞിടുംകാലങ്ങളിൽബലാ
ലനശനമശങ്കമങ്ങഭ്യസിച്ചീടിനാൻ
അവനിസുരവർയ്യനുള്ളാർയ്യഭാർയ്യാദിക
ളവരുമതുപോലനുഷ്ഠിച്ചുവാണീടിനാർ
ശിവശിവതപസ്വികൾക്കേറുംവിശപ്പുകൊ
ണ്ടവശതവളർന്നതിന്നാററമില്ലേതുമെ
[അതുപൊഴുതുശുക്ലമാംപക്ഷത്തിലുച്ചയി

ഋതുചരന്നവാനവാനന്തരം വൃത്തിദ്വിജൻ
പരജനയുതൻ ബഹുക്ഷുത്തൃഷാപീഡിതൻ
പരിചൊടുലഭിച്ചതില്ലൊരുമൊട്ടെങ്കിലും]
വിമലതരമാം ജലം സ്പർശിച്ചു ഷഷ്ഠമാം
സമയമതിനെക്കഴിച്ചീടിനാൻ വിപ്രരെ
ത്വരയൊടുമനന്തരം ചെന്നു വിപ്രോത്തമൻ
തിരയുമളവേ യവപ്രസ്ഥം ലഭിക്കയാൽ
ധരണിസുരപതി താനെത്രയും സത്വരം
സരസമതു കൊണ്ടു സക്തുക്കളുണ്ടാക്കിനാൻ
ദ്വിജനഥ കുളിച്ചു സക്ത്വംശേന ഹോമവും
സ്വജവമൊടു ചെയ്തു ശേഷിച്ച സക്തുക്കളെ
സമമവർ പകുത്തു ഭക്ഷിയ്ക്കുവാനങ്ങനെ
സമയമതിലൊത്തു ഭാവിയ്ക്കും ദശാന്തരെ
അതിഥിയൊരു വിപ്രനങ്ങാഗമിച്ചീടിനാ
നതിമുദിതനായ സക്തുപ്രസ്ഥനപ്പൊഴെ
വിനയമൊടു വിപ്രനെസ്സത്വരം സത്കരി
ച്ചുനവധി സുഖം വരും വാക്യമോതീടിനാൻ
ക്ഷിതിസുരശിഖാമണെ ശിഷ്ടനാകും ഭവാ
നതിഥിസമയത്തിലിങ്ങാഗമം ചെയ്കയാൽ
അഹമനുഗൃഹീതനെന്നല്ല സംശുദ്ധനീ
യഹനി മഹനീയനാം ധന്യനായ്വന്നുതേ
ഭവദഭിവിലോകനാലേററം കൃതാർത്ഥൻ ഞാൻ
നവജലദവീക്ഷണാൽ ചാതകൻ കണക്കിനെ
ദ്വിജഗുണനിധേ തവ സ്വാഗതം സാമ്പ്രതം
സുജനവരനാം ഭവാനിന്നു മമാശ്രമെ
വരികതു സനാഥമാകട്ടെ വരാകൃതെ
തരികതടവെന്നിയെ ഞങ്ങൾക്കു മംഗളം
ശിവശിവ ഭവാദൃശന്മാരിവണ്ണം ഭ്രമി
ച്ചവനുടെ ഗൃഹം ഗമിച്ചാതിഥ്യമേറ്റുടൻ

സ്വവസതിയിലെന്നപോലധ്വദുഃഖംമൂടി
ച്ചുവശതയൊഴിഞ്ഞിരിയ്ക്കുന്നയഥാസുഖം
ഗൃഹമതുവിശുദ്ധമെന്നല്ലാഗൃഹസ്ഥനും
മഹദധികനേററംകൃതാർത്ഥനെന്നാകമെ
എവനതിഥിപൂജനംകൊണ്ടുവേണ്ടുംവിധം
ദിവസമഖിലംഫലിക്കുന്നുദയാനിധെ
ഗൃഹിയവനാഹൊമഹാനിസ്വനെന്നാകിലും
മഹിയിലതിമാന്യനാംഭാഗ്യവാനല്ലയോ
ഗുണമുടയസൽഗൃഹെഭൂമിയുംവെള്ളവും
തൃണമപിചതുർത്ഥമായ്സത്യമാംസൂനൃതവും
പുരുതരസമൃദ്ധിപൂണ്ടേതുനേരത്തുമു
ണ്ടൊരുപൊഴുതുമില്ലയെന്നാകിലുന്നിന്നയം
ശരണമുടനാർത്തനായേകേണമാസനം
മരണവശനായ്തളന്നുള്ളവന്നുംക്ഷണാൽ
സരസമശനംവിശന്നുള്ളവന്നുംപയ
സ്സുരമതിസതൃഷ്ണന്നുംദേയംദയാനിധെ
സദയമതിഥിയ്ക്കുചക്ഷുസ്സുമേകീടണം
ഹൃദയവുമതീവസംശുദ്ധമാംവാക്യവും
ദ്രുതമതിഥിദർശനത്തിങ്കലങ്ങേൽക്കയും
ഹിതമൊടെതിരേൽക്കയുംചെന്നുപൂജിയ്ക്കയും
സ്വയമനുഗമിയ്ക്കയുംകാര്യമെന്നിങ്ങിനെ
നയമൊടുരചെയ്തുസക്തുപ്രസ്ഥനാദരാൽ
വിധിപടിപൂജനംചെയ്തുസന്തോഷമോ
ടതിഥിധരണീസുരശ്രേഷ്ഠനായിട്ടഹോ
ഝടുതിനിജസക്തുഭാഗംകൊടുത്തീടിനാൻ
ഘടിതരസമർത്ഥിയുംവാങ്ങിയുണ്ടീടിനാൻ
അതിലൊരണുവോളവുംതൃപ്തനാകായ്കയാ
ലതിഥിയുടെതൃപ്തിയെചെയ്വതെന്നാക്ഷണെ
മഹിമപെരുകുംമഹാസാദ്ധ്വിയായുള്ളതൻ

ഗൃഹിയുടെകുഡുംബിനീവാൎദ്ധക്യശാലിനീ
അനശനതപോവശാലസ്ഥിയുംതോലുമാ
യനവധിചടച്ചശക്തിക്ഷയംകാരണം
വിറയുമിയലുന്നമെയ്പൂണ്ടെഴുംബ്രാഹ്മണീ
വിരവൊടുനമിച്ചുഭൎത്താവോടുണൎത്തിനാൾ
അറിവുടയമൽപതെമൽഭോഗവുംഭവാ
നരിയൊരതിഥിദ്വിജന്നായിനൽകേണമെ
ക്ഷുധിതനതുകൊണ്ടുസന്തൃപ്തനാംശങ്കയി
ല്ലതിലതികൃതാൎത്ഥയാംഞാനെന്നനിൎണ്ണയം
സ്വഗൃഹിണിയോടോതിനാനപ്പൊൾഗൃഹസ്ഥന
സുകൃതിനിശുഭ്രേതെമൽഗിരംകേൾക്കണീ
പറയുകരുതേവമാഹാരമില്ലായ്കയാൽ
പരവശതരംകൃശംതവക്കായമീദൃശം
വിഹഗമൃഗകീടജന്തുക്കളുംസ്ത്രീകളിൽ
സഹകൃപമനേകസംരക്ഷണപോഷണം
പകലുമിരവുംസ്വയംചെയ്യുന്നുകേവലം
സകലമബലാകുലംസ്വാതന്ത്ര്യവൎജ്ജിതം
പരമകുലസന്തതിസ്വൎഗ്ഗാദിസിദ്ധിയും
നരനുഭവിധൎമ്മകാമാൎത്ഥാദിസിദ്ധിയും
വരുവതിനഭഗ്നയാംഭാൎയ്യതാൻകാരണം
കരുതുകിഹതദ്വശംചിത്രമാംസൌഖ്യവും
സ്വയമിഹളജസ്ത്രീസക്തഭോഗംനിജം
വയമതിനനുജ്ഞയെനൽകുന്നുശോഭനേ
മമഗിരമതിക്രമിയ്ക്കാവതല്ലാദരാ
ലമലമതുചെയ്കജീവിപ്പാനസംശയം
എവനൊരനുകമ്പയില്ലാൎയ്യയാംഭാൎയ്യയിൽ
ധവനധമനായവൻദുര്യശസ്സാസ്ഥ്യം
മരണമണയുംവിധൌധൎമ്മസങ്കല്പിതം
നരകമനുഭൂതവാനാകുമാചിരംദൃഢം

പതിയോടഥവൃദ്ധയാംപത്നിയുംചൊല്ലിനാൾ
മതിയുടയമല്ലതെമാന്യധർമ്മാകൃതെ
കരുതുകകുഡുംബിനീഭർത്താക്കളായിട്ട
ന്നിരുവർസഹധർമ്മകർത്താക്കളെന്നിങ്ങിനെ
ജഗതിവിധിനിർമ്മിതന്മാരെന്നിരിക്കയാൽ
സുകൃതിവരനാംഭവാനെങ്കൽകൃപാവശാൽ
അതിഥിവിഷയംമഹാധർമ്മംമുടക്കിയാ
ലധികമഴലാമതിന്നാഗ്രഹിച്ചീടുമൊ
ധവനരിയധർമ്മംസതിക്കുസന്ദേഹമി
ല്ലവനിസുരദൈവവുംമുഖ്യമാംബന്ധുവും
പരഗതിയതുംപതിപ്രീതിപൂരോദയെ
പരമശുചികീർത്തിധർമ്മാർത്ഥകാമങ്ങളും
ത്രിദശപുരവാസവുംസ്ത്രീകൾക്കുസിദ്ധമാം
ഹൃദയവചനാദികൊണ്ടാത്മഭർത്താവിനെ
സരസമനുഷേവണംചെയ്യുന്നനാരിയെ
സ്സുരമുനിജനങ്ങളുംപൂജിച്ചിടുന്നതെ
മമധവഭവാനശിക്കാതെവിശന്നഴ
ന്നാമരുമലവിൽഭുജിക്കുന്നഞാനെങ്ങിനെ
പരിചൊടുപതിവ്രതാധർമ്മംനടത്തുമെൻ
പരിചിതവിധംവൃഥാഭഗ്നമാക്കാവതൊ
ക്ഷിതിസുരമദീയമാംസക്തുഭാഗംഭവാ
നതിഥിവരനായെടുത്താശുനൽകേണമെ
ഗൃഹണിയുടെഭാഷിതംകേട്ടതിൻവണ്ണമെ
ഗൃഹപതിയുമാചരിച്ചീടിനാനാദരാൽ
കൊതിയൊടതുവാങ്ങിയുണ്ടെങ്കിലുംദ്വിജനാ
മതിഥിബതതൃപ്തനാകായ്കയാലപ്പൊഴെ
വിനയമൊടുമെത്രയുംധർമ്മവിത്തായെഴും
തനയനവനാര്യനാംതാതനോടോതിനാൻ
ജനകമമഭാഗവുംകൂടിനൽകേണമെ

ദിനകരസുദീപ്തനാമിദ്വിജനിപ്പോഴെ
ക്ഷുധിതനിഹതൃപ്തനായീടുവാനാർത്തനാ
മതിഥിയശനാശയോടുംഗമിയ്ക്കുന്നവൻ
ശിവശിവനിരാശനായന്നാലാദരംവരാ
തെവനുടെഗൃഹാന്തരെനിന്നുപോകുംവൃഥാ
അവനുടയജന്മംവൃഥാഫലംവ്വാദമി
ല്ലവനിസുരവീരതജ്ജീവിതംകുത്സിതം
വിനയമൊടുവിഷ്ണുവാംവിശ്വൈകനാഥനെ
മനതളിർതലത്തിലുദ്ദേശിച്ചുസാദരം
സ്വഗൃഹമണയുന്നൊരാംകന്നസംതൃപ്തിയെ
സ്വകജഠരപീഡനംചെയ്തുമേകുന്നവർ
പരമഹരിലോകമുൾപ്പുക്കവാണീടുമെ
സുരമഹിതപുണ്യവാന്മാരായചഞ്ചലം
മഹതഗൃഹമാഗമിച്ചീടുംക്ഷുധാർത്തിമാ
നിഹമമലഭിയ്ക്കുയില്ലന്നമെന്നിങ്ങനെ
കരുതിനടകൊള്ളുകിൽതൽഗൃഹാധീശനാം
പുരുഷനതിദുഷ്ടധീപുണ്യയോഗോജ്ഝിതൻ
വിഫലതരമല്ലയൊസർവ്വംതദാർജ്ജിതം
വിഭവമുടനെമുടിഞ്ഞീടുമെന്നാകയാൽ
ഗൃഹപതിവിമത്സരംവിത്തലോഭംവെടി
ഞ്ഞിഹഗതിരമേശനെന്നോത്തുവേണ്ടുംവിധം
ധൃതിയൊടുകുഡുംബഭാഗങ്ങളേയുംഹരി
ച്ചധികതരമാകമന്നാദികൊണ്ടങ്ങിനെ
പരമതിഥിതൃപ്തിയെചെയ്തുകൊണ്ടീടണം
പരമഗതിയാസ്സരുംതൽഫലംകേവലം
നിയതമതുകൊണ്ടുമൽഭാഗംപ്രദേയമി
പ്രയതപൃഥിവീസുരനൊന്നുണർത്തേണമൊ
സ്ഫുടമതിവിശിഷ്ടമാംപുത്രവാക്യംശ്രവി
ച്ചുടനതിസുവൃത്തനാംവൃദ്ധനുംചൊല്ലിനാൻ

മമസുതധരിയ്ക്കനീബാലകൻകേവലം
ക്രമശതസമംവയോതീതനെന്നാകിലും
പ്രഥിതമിഹബാലകന്മാരിലുണ്ടാംവിശ
ഷ്ടധികമൊരുശക്തിയോടൊത്തതെന്നാകയാൽ
ജവമൊടുഭുജിയ്ക്കനിൻഭാഗമാത്മീയമാ
മവനമയിപൈതലെകാര്യംമഹീതലെ
പ്രവരഗുണയുക്തനാംപുത്രനെക്കൊണ്ടുതാ
നവരവർജയിച്ചുകൊള്ളുന്നലോകങ്ങളെ
ശ്രുതികഥിതമീദൃശംജീവിയായുള്ളനി
ന്നതിശുഭദകർമ്മണാലോകങ്ങളാകവെ
മമഹിതതരങ്ങളായ്വന്നുകൂട്ടംസുഖി
ച്ചമധുവതിനിശ്ചയമുള്ളനാലഹന്നിശം
ചെറിയസുതനായനീരക്ഷ്യൻവിവാദമി
ല്ലറിയുകിഹപുത്രനാംനീയുള്ള കാരണം
മമമനസിമൃത്യുവിത്രാസമില്ലല്പവും
യമഭയമഹാത്മകന്മാർക്കതന്നെദൃഢം
ഭയജനകനാകയില്ലന്തകൻപാർക്കകിൽ
പ്രിയനതിഥിപോലെപുണ്യാത്മകന്മാർക്കെടൊ
തദനുസുതനോതിനാൻതാതകേൾക്കേണമെ
സദയഹൃദയൻപിതാബാല്യേസ്വപുത്രനെ
സതതമപിപോഷണംചെയ്തുപോററീടണം
സുതനഥപിതാവിനെവാർദ്ധകത്തിങ്കലും
മറയിലിതിഘോഷിതംമാന്യമെന്നോർത്തിനി
ത്വരയൊടതിഥിയ്ക്കമൽഭാഗമേകേണമേ
ക്ഷിതിസുരവരൻതഥാപുത്രഭാഗംജവാ
ലതിഥിപൃഥ്വീസുരന്നായിനൽകീടിനാൻ
സരസമതുവാങ്ങിയുണ്ടിട്ടുമാഗന്തുവിൻ
കരളിലിതുപോരുമെന്നായിലവിപ്രരെ
സ്നേഹയുമതുകാങ്ക്ഷയാലേററംവിനീതയായ്

വൃഷഗുണവിശിഷ്ടനാംവൃദ്ധനോടോതിനാൾ
ശ്വശുരഭഗവൻഭവാനാശുമൽഭാഗവും
സുശുഭകരനാകുമീവിപ്രനേകേണമെ
മതിവരുമനുഗ്രഹംകിട്ടുമിങ്ങെന്നുകേ
ട്ടതികൃപയൊടതിഥിഗൃഹസ്ഥനുംചൊല്ലിനാൻ
ശിവശിവസുദുസ്സഹംചെയ്യാവതല്ലമെ
തവമൊഴിമമസ്നുഷെബാലയായുള്ളനീ
ഭൃശമിഹയമവ്രതംകൊണ്ടുനാൾതോറുമെ
കൃശതരശരീരവുംക്ഷീണവുംപൂണ്ടവൾ
പ്രമദകരനാസ്സുരുംപുത്രനെപ്പെറവുടൻ
മമകുലവിവൃദ്ധിയെച്ചെയ്യുവാനുള്ളവൾ
പകലുമിരവുംസമംപാല്യമെന്നാകയാ
ലകലുഷഹൃദാഭവൽഭാഗംഭജിയ്ക്കുനീ
സ്വഗുരുജനനിത്യശുശ്രൂഷണെസക്തിയും
സുഗുണനിയമാദിയുംഭർത്തൃസന്തതഭക്തിയും
ഹൃദയഭുവിപൂണ്ടെഴുംസാധ്വിനിന്മുഖമാം
വദനമധുനാപരിമ്ലാനമായ്ക്കാൺകയാൽ
മമഹൃദയമെത്രയുംഖിന്നംക്ഷമാതലെ
സമപലതനാമയംജീവിച്ചിരിയ്ക്കുനീ
മനസികുതുകോൽഗമംകയ്ക്കൊണ്ടുസാദരം
പുനരപിവണങ്ങിയോതീടിനാളാവധു
മമഗുരുഗുരൊഭവാൻമദ്ദൈവദൈവമീ
ക്ഷമയിലിതിചൊല്ലുവാനർഹനല്ലേതുമെ
വിധുസമകൃപാനിധെവിപ്രേന്ദ്രകേതയാം
വധുവൊരനുകമ്പ്യയെന്നോർത്തുകമ്പംവിനാ
മമവചനമാശുചാലാചരിയ്ക്കേണമേ
മമതയൊടനുഗ്രഹിയ്ക്കേണമേദീനയെ
ധിഷണസമനാംദ്വിജൻധീരനായപ്പൊഴെ
സ്നുഷയുടയഭാഗവുംനോക്കിയൂട്ടീടിനാൻ

ശമദമതപോമയൻധൎമ്മസക്താശയൻ
സുമതിസകുടുംബനായേവംയഥാവിധി
ഗുരുതരസുഖത്തിനുള്ളീശ്വരാനുഗ്രഹം
കരുതിയതിഥിപ്രിയംചെയ്യുതിൽചെറുമെ
ഏളിചലിതനായതില്ലെന്നുകണ്ടപ്പൊഴെ
മുദിതതരനാഗതൻവിപ്രനോതീടിനാൻ
ധരണിസുരധൎമ്മനാകുന്നുഞാനിങ്ങിനെ
ധരണിസുരവേഷവുംകയ്ക്കൊണ്ടുസാമ്പ്രതം
തവഗുണപരീക്ഷയെച്ചെയ്യുവാനെത്തിനേ
നവനിയിലഹോഭവദ്ദാനംമഹത്തരം
സകലമിഹതാവകംസൽഗുണംകാൺകയാ
ലകതളിർതെളിഞ്ഞുഞാൻതൃപ്തനായീടിനേൻ
ക്ഷമയുമൃജുഭാവവുംസത്യവുംശൌചവും
ദമഘൃണാതപോദയാജ്ഞാനദാനങ്ങളും
കരണജയവുംമദീയാത്മജന്മാരെടൊ
കരളിലറികാദരാലിച്ചൊന്നകൂട്ടരെ
ശരണഗതനായ്ഭജിച്ചീടുന്നഭക്തനാം
നരനരിയനന്മയെഞാൻതെളിഞ്ഞേകുവൻ
ശിവശിവപെരുത്തകൃച്ഛ്രസ്ഥനെന്നാകിലും
ശിവനിനവൊടുംഭവാനുഞ്ഛസക്തുക്കളെ
മുഴവനുമിനിക്കുനൽകീടിനാനേവമി
പ്പൊഴുതിലതിശുദ്ധഭാവത്താലതിൻഫലം
പരമമതിദുർല്ലഭംബ്രഹ്മലോകംതെളി
ഞ്ഞരമതിലണഞ്ഞുമന്നാലുംമമാജ്ഞയാ
പുതുമയെവളൎക്കുമീതദ്ദാനമുത്തമം
കുതുകമൊടുമൊത്തുവാഴട്ടെദിഗന്തരെ
വിതരതരമാഗ്ഗ്ളങ്ങട്ടെവിശിഷ്ടമീ
വിതരണയശസ്സുഭ്രമണ്ഡലംതന്നിലും
കപടരഹിതംഭവാനിന്നുഭ്രതങ്ങളിൽ

കൃപയൊടിതിദുർല്ലഭംഭാവമുണ്ടാകയാൻ
ഫലിതമനലത്രയിവേദയജ്ഞങ്ങളും
കലിതതരയാംതപശ്ചര്യ്യയുംസാമ്പ്രതം
പുത്രമവളരുന്നമാറിത്തരംപ്രീതനാ
യതുലനതിഥിദ്വിജൻചൊല്ലുംദശാന്തരെ
മുദിതസുരമുക്തമാംപുഷ്പൌഘവഷ്മ
ങ്ങുദിതമതുവീണുസക്തുപ്രസ്ഥമസ്തകെ
പരിചൊടുഗൃഹാഗതൻപിന്നെയുംചൊല്ലിനാ
നറികളവിദേഹികൾക്കുണ്ടാംവിശപ്പുടൻ
ധൃതിബലസുബുദ്ധിതേജോഹരംദുർജ്ജയം
ക്ഷിതിയിലിതിനെജയിയ്ക്കുന്നതാരായവൻ
സുരധരപുരംജയിച്ചീടുമെന്നിണ്ണയം
ധരണണിസുരരത്നമെകേൾക്കമെഭാഷിതം
ഭുവിദയിതാത്മാവുദസ്ത്രജന്മത്ത്യനാ
ലവികലസുവൃത്തയാംഭാൎയ്യയുംപുത്രനും
വധുവുമതുപോലെതാനെന്നാലിതൊക്കവെ
വിധുരമതിയെന്നിയെധർമ്മകാൎയ്യേഭവാൻ
തുണസമമസംശയംകൈവെടിഞ്ഞീടിനാ
നണയുമതിദാനസംശുദ്ധികൊണ്ടദ്യമെ
കരുതുകിതുകേവലംന്യായേനനേടീട്ട
ന്നൊരുമുതലുകൊണ്ടതിശ്രദ്ധാപുരസ്സരം
നിജകഴിവുപോലെചെയ്യുന്നദാനങ്ങളിൽ
സുജനസുഖകാരിയാംധർമ്മൻമാനസെ
സപദിവളരുന്നസംപ്രീതിയുണ്ടാകയി
ല്ലപരസുമഹാത്മ്യദാനങ്ങളിൽതെല്ലുമെ
ദുരിതകരമേററമശ്രദ്ധമാമപ്പണം
ദുരിതഹരമാകമെസശ്രദ്ധമാക്കമെ
ഭുജഗമൃതജീണ്ണമാംചമ്മംകണക്കിനെ
നിജമലമതിവസശ്രദ്ധൻത്യജിയ്ക്കുമെ

വിഹിതമിഹഹന്തയാഗതാനാതിശ്രദ്ധയാ
രഹിതമതുനിഷ്ഫലംനഷ്ടമെന്നിങ്ങിനെ
സുമതിബുധകല്പിതംശ്രദ്ധയോടൎപ്പിതം
കിമപിജലമെങ്കിലുംവൃദ്ധിമന്നക്ഷയം
ദ്വിവേഗതിഹീനനായ്‌രന്തിദേവൻമഹാ
ശുഭസുമതിശ്രദ്ധനായ്സശ്രദ്ധകൎമ്മണാം
സുരനഗരമുൽഗമിച്ചുല്ലാസപൂൎവ്വകം
സുരുചിരസുഖംഭുജിച്ചങ്ങുവാണീടിനാൻ
സ്വതനുപലലംപരന്നിന്നനൽകിപ്പുരം
ശ്രുതസുകൃതനായ്ത്തന്നസശ്രദ്ധനാംശിബി
നിരുപമസുശീലനൌശീനരൻധന്യനെ
ന്നിരുവരിവരുംദിവംപുക്കുവാണീടിനാർ
തെളിവൊടുനഭസ്ഥലേകാൺകപുണ്യാകൃതെ
മിളിതരുചിദിവ്യംവിമാനംമനോഹരം
അറിയുകിതുനിങ്ങളെക്കൊണ്ടുപോയീടുവാ
നരികിലിഹവന്നുപോലെന്നാലിതിൽഭവാൻ
പ്രിയതരകുടുംബസംയുക്തനായ്സാദരം
കയറിയമരാലയംപ്രാപിയ്ക്കസത്വരം
സദയമിതിധൎമ്മദേവൻനിയോഗിച്ചുത
ത്സദനഭുവിനിന്നുതാനേമറഞ്ഞീടിനാൻ
സരസമഥസാധുസക്തുപ്രസ്ഥഭൂസുരൻ
സരസിജഭവാലയാവാപ്തൈകലാലസൻ
സപദിസകുഡുംബനായാവിമാനാന്തരേ
സപ്രഥുതനുശോഭയോടേറിയേറുംമുദാ
ഗഗനതലമുല്പതിച്ചീടിനാൻവിപ്രരെ
ന്നുഗണവരരത്നമേകേട്ടാലുമക്ഷണേ
നിലയമതുശൂന്യമായെന്നറിഞ്ഞിട്ടഹം
വിലഗൃഹമുഖത്തിൽനിന്നുൽഗമിച്ചങ്ങിനെ
പരമളിതദിവ്യപുഷ്പങ്ങളോടന്തരെ

പരിമിളിതമായെഴുംസക്തുദാനാംബുവിൽ
ചെറുതുചിലകൌതുകംകൊണ്ടുചേഷ്ടിച്ചുഞാൻ
കരുതുവിനൊരത്ഭുതംജാതമായപ്പൊഴെ
ജലകുസുമസംഗമത്താലെസുവൎണ്ണമായ്
നലമൊടുമദീയമീഭാഗമേകക്ഷണം
പുനരിതരപാൎശ്വവുംപൊന്നാക്കുവാനഹം
മനസികപെട്ടമാഗ്രഹംകൊണ്ടുഴന്നന്വഹം
പലമഖതപസ്ഥലീതീൎത്ഥങ്ങളെഗ്ഗമി
ച്ചലസതയൊഴിഞ്ഞുസേവിച്ചലഞ്ഞീടിനേൻ
മമകൊതിഫലിച്ചതില്ലെന്നിരിയ്ക്കുമ്പൊഴീ
ശമനസുതനാംമഹാത്മാവിൻമഹാമഖം
ഫലദമതിവിശ്രുതിച്ചിങ്ങുവന്നീടിനേ
നലഘുകുതുകേനഞാനാശ്രയിച്ചീടിനേൻ
കരുതുകിലതുംവൃഥാകഷ്ടമേശിഷ്ടമാ
മൊരുപുറമിതുംതഥാഹൈമമായീലമേ
പരമമിഹസാധുസക്തുപ്രസ്ഥകാശ്യപീ
സുരമഹിമശങ്കയില്ലെന്നുരച്ചങ്ങിനെ
നിഖിസുജനങ്ങളുംകണ്ടങ്ങിരിയ്ക്കവെ
നകുലതിലകൻമറഞ്ഞീടിനാൻഭൂപതെ
മലഭരഹരങ്ങളീയജ്ഞങ്ങളെന്നിയെ
പലമുനിജനംഘനശ്രദ്ധകൊണ്ടങ്ങിനെ
വിമലതകലൎന്നുചെല്ലുന്നുസുഖിയ്ക്കുവാ
നമരനഗരെയഥാകാമംസ്വകൎമ്മണാ
ധരണിയിതിലുള്ളനിശ്ശേഷഭൂതങ്ങളിൽ
കരുണയൊടുകൂടുമദ്രോഹവുംപ്രീതിയും
കരുണ്ണജയവുംതഥാസത്യവുംശൌചവും
കരളിലതിശാന്തിയുംസ്വൎഗ്ഗാപ്തികാരണം
തദനുജനമേജയൻചോദിച്ചുമാമുനെ
ഏതൊരുകതുകപൂതാപുണ്യകഥാമൃതം

വരനകുലരൂപവാനാരുവാനിങ്ങിനെ
നരസമഗിരാകഥംകീൎത്തനംചെയ്യുവൻ
ചരിതമതുമൎത്ത്യമെകേൾപ്പിയ്ക്കവേണമെ
ദുരിതഹരമീദൃശംചൽകഥാഭാഷണം
മനുജവരഭാഷണംകേട്ടുസന്തുഷ്ടനായ്
മുനികൾകുലമുഖ്യനുംചൊല്ലിത്തുടങ്ങിനാൻ
പരിചൊടതുമോതുവൻപ്രാജ്ഞനാകുംഭവാ
നറികജമദഗ്നിയാംതാപസേന്ദ്രൻപുരാ
വിധിപടതിശുദ്ധമാംശ്രാദ്ധംകഴിയ്ക്കുവാൻ
കൊതിയൊടുതുടൎന്നുചിന്തിയ്ക്കയാലപ്പൊഴെ
ശുഭതരന്ദിവ്യയാംധേനുതത്സന്നിധൌ
വിബുധപുരിതന്നിൽനിന്നാഗമിച്ചീടിനാൾ
ഉടനവളിൽനിന്നുകയ്ക്കൊണ്ടപാലാദരാ
ലുടജഭുവിതത്രസൂക്ഷിച്ചുവച്ചീടിനാൻ
യതിവരപരീക്ഷയെച്ചെയ്യുവാനെത്രയും
കൊതിയുടയഘോരനാംക്രോധൻതദാശ്രമെ
സ്വയമുരഗവേഷവുംകയ്ക്കൊണ്ടണഞ്ഞുതൽ
പയസികലരുംവിഷംകൊത്തിക്കലക്കിനാൻ
മുനിവരനതങ്ങിനെകണ്ടുകോപംവരാ
തിനിയൊരുനിവൃത്തിയെന്നോൎത്തിരുന്നീടിനാൻ
പുതുമയൊടുതേജമായുള്ളരൂപംധരി
ച്ചതുപൊഴുതജേയനാംക്രോധൻപതുക്കവെ
സവിനയമൃഷീന്ദ്രനെക്കൂപ്പിയോതീടിനാ
നവികലമഹോനിധേബ്രഹ്മൻപ്രസീദമെ
അറിയുകകരുത്തനാംക്രോധനാകുന്നഞാ
നരികിലിഹസൎപ്പവേഷേണവന്നീടിനേൻ
ഭൃഗുവരഭൃശംഭവാനിന്നുള്ളശാന്തിയാം
സുഗുണമധുനാപരീക്ഷിച്ചുകണ്ടീടിനേൻ
അരിയഭൃഗുവംശജന്മാരാംമഹൎഷികൾ

ഹരിശമകതാരിലൊട്ടുമെന്നിങ്ങനെ
ക്ഷിതിയിലൊരുകേൾവിയുണ്ടല്ലൊയഥാർത്ഥമ
ല്ലിതിഹവിജിതൻഭവാനാലഹംസാമ്പ്രതം
മഹിമപെരുകുംക്ഷമായുക്തനാകുംഭവാ
നാറിതകരനായഞാൻഭവാൻതപോനിധെ
തരണമഭയംഭവാൻതക്കംവിനാഭവ
ച്ഛരണഗതനാമിനിയ്യെന്നുകേട്ടപ്പൊഴെ
യതിവരനുമോതിനാൻക്രോധനാകുംഭവാ
നിതിമമപുരസ്ഥലെസന്ദൃഷ്ടനായഹൊ
തരുവനഭയംഭവാനോടിനിനിയ്ക്കിതിൽ
ചെറുതുമൊരുകോപമുണ്ടായീലനിന്നയം
ഹൃദിമമതപോഭയംവിട്ടുപോയാലുമ
ങ്ങുദിതകപടംഭവാൻചെയ്തുവല്ലായ്മയെ
ക്ഷമയൊടുപൊറുക്കുവാൻവെക്കംപിതൃക്കളൊ
യമരുമവരോടുകേൾപ്പിയ്ക്കുകെന്നിങ്ങിനെ
പറയുമളവിൽഭയംകൊണ്ടുഴന്നിനാഹൊ
പരവശമനസ്സനായ്ക്രോധൻമറഞ്ഞുടൻ
അരിയൊരുപിതൃക്കളെക്കണ്ടുകൈക്കൂപ്പിനാ
നരിശമരുതെന്നപേക്ഷിച്ചുനിന്നീടിനാൻ
അവരതുസഹിച്ചുടങ്ങീലാശപിയ്ക്കയാ
ലവനതിഗരിഷ്ഠനാംകീരിയായ്മാരിഷ
വിനയസഹിതംപദെവീണപേക്ഷിയ്ക്കയാൽ
പുനരവർതെളിഞ്ഞുനൽകീടിനാർമോക്ഷവും
പ്രഭയുടയധർമ്മജന്മാവിൻപ്രധാനയാം
സഭയിലൊരുവാസരെവാസുദേവാന്തികെ
പരമമൊരുവിപ്രനുഞ്ഛവൃത്ത്യാദിയെ
പറയുമുടനെഭവാൻമുക്തനാകുംദൃഢം
പ്രഥിതനൃപശപ്തനാംക്രോധൻതഥാവിധൻ
കഥിതസമയാഗമംപാർത്തിരുന്നാങ്ങിനെ
ശമനതനയാദ്ധ്വരംപ്രാപിച്ചനന്തരം

കമലനയനാന്തികെനിന്നു നിസ്സംശയം
സ്ഫുടതയൊടുമാശുസക്തുപ്രസ്ഥനെന്നാപ
രുടയഗൃഹിതൻകഥാകീർത്തനംചെയ്കയും
സഭയിലതിധന്യനാംധർമ്മജന്മാവിനെ
വിഭയഹൃദയെനനിന്ദിക്കയുംചെയ്തുടൻ
പുതുമയൊടുസത്വരംപാർത്തങ്ങിരിക്കവെ
പിതൃവിഹിതശാപവുംതീർന്നുപായീടിനാൻ
ചരിതമിതുസർവ്വവുംചൊല്ലിനെനെങ്കിലൊ
ഹരിദരഗദാരിശാർങ്ഗായുധൻമാധവൻ
ഹിതനജനഗണ്യകാരുണ്യവാനീശ്വരൻ
നതജനസുരക്ഷകൻനാനാസുരപ്രഭു
ക്രതുവരതുടന്നാൾതൊട്ടുകാത്തങ്ങിരുന
കുതുകസഹിതംകഴിപ്പിച്ചുതൽപത്തനെ
മനതളിർകുളുക്കവെകൌന്തേയമുഖ്യയാം
ജനതകുറവെന്നിയെചെയ്യുന്നപൂജയെ
കരുണയൊടുമേററിരുന്നീടിനാനേററനാ
ളരുണസുതജാതഥിതംസിഖംധഥാഹിതം
മധുമഥനസേവകന്മാരിലഗ്രേസരൻ
പൃഥുതരഗുണോജ്വലൻപൃഥ്വീശ്വരോത്തമൻ
ധവളമതിധർമ്മവാൻഗർവ്വാദിവർജ്ജിതൻ
കബളരഹിതൻമഹാപ്രാജ്ഞൻപ്രജാഹിതൻ
പരമതരഭക്തിസംയുക്തനായങ്ങിനെ
പുരമതിലമന്നൊഴുംപുണ്ഡരീകാക്ഷനെ
മനസിദൃഢമായ്സമർപ്പിച്ചുസേവിച്ചുത
ജ്ജനനികളുദാരദാരങ്ങൾപുത്രാദികൾ
പശുപസുജനങ്ങളിക്കൂട്ടരേയുംക്രമാ
ലശുഭഹരപൂജനംകൊണ്ടുനകതദിവം
മുദിതതരമാനസന്മാരാക്കിയങ്ങിനെ
ഹൃദിതരമറിഞ്ഞുരാജോത്തമന്മാരെയും
ഹിതവചനപൂർവ്വകംവേണ്ടുന്നവണ്ണമെ
സതതമപിസൽക്കരിച്ചങ്ങിരുന്നീടിനാൻ

[കമലദളലോചനൻകൃഷ്ണൻതുടങ്ങിയു
ള്ള മലഗുണമുള്ള യദുഭൂപരൊക്കെയും
യമതനയപൂജിതരായിട്ടനന്തര
മമിതതരസന്തോഷമുള്ളിലേന്തീടിനാർ
അതിസുഗുണഭാസുരൻധീമാൻയുധിഷ്ഠിര
ക്ഷിതിപവരനേററവുംമാനിയ്ക്കയാൽതദാ
ക്ഷിതിപവരരുംനരനാരീജനങ്ങളും
മതിതളിരിലെത്രയുംസൌഖ്യമാർന്നീടിനാർ
സകരുണമഹോതന്റെധർമ്മത്തിനെത്രയും
തികവുവരുമാറുധർമ്മാത്മജൻകാക്കയാൽ
വികലതകലർന്നിടാതുള്ള ഹർഷാൽമോദ
മകതളിരിലെന്തിനാർസർവ്വലോകങ്ങളും
അലഘുശുഭമശ്വമേധാഖ്യപർവ്വംധരാ
വലമഥന!ഞാൻഭവാനോടുചൊല്ലീടിനേൻ
മലരഹിതമായിതിന്നുള്ളതാകുംഫലം
നലമൊടഹോമാതുവൻകേട്ടുകൊൾകഭവാൻ
ഏവനൊരുവനീയശ്വമേധാഖ്യമാംപർവ്വ
മവനിവരകേൾക്കുന്നു സൽഭക്തിയുക്തനായ്
അവനടനെഗോദാനമൊരായിരംചെയ്തോ
രവനുടെഫലംപൂർത്തിയായിട്ടുകിട്ടീടും
ക്ഷിതിസുരനുപൈഗ്രഹംവിത്തമീപുസ്തകം
മതിതളിരതെളിഞ്ഞിവനൽകുന്നവെങ്കിലൊ
ക്ഷിതിരമണ!ന്തനമവനുഞാൻമുമ്പുചൊ
ന്നതിലുമൊരുന്നൂറിരട്ടിച്ചുകിട്ടുംഫലം
പരിചിനൊടുയൌവനാശ്വാദ്യഭൂപാലർതൻ
ചരിതമതുകേൾക്കിലുംകേൾപ്പിയ്ക്കിലുംപ്രഭൊ!
ദുരിതമവനെത്രയുംചെയ്തുവെന്നാകിലും
തരിമമതു സർവ്വവുംഭസ്മമാകുംദൃഢം
അവനിസുരനാമവിപ്ലലഭിച്ചിടും

ജവമൊടുധനംധനാത്ഥിയ്ക്കുലഭിച്ചിടും
അവനിപതിയെത്രയുംശൂരനായ്വന്നിടും
ലവവുമവനുണ്ടാസ്സുരില്ലപരാജയം
ഉടനെയുളവാംപുത്രനുംപുത്രൻബന്ധു
മുടയവനുബന്ധങ്ങളില്ലാതത്തയാസ്സുരും
വരഗുണമെഴുംപതിനെട്ടുപുരാണവും
കരളിലതിഭക്തിയോടൊത്തുപഠിയ്ക്കുകിൽ
അവനുഫലമെത്രയുണ്ടാകുന്നുഭാരത
ശ്രവണമതിനാൽനരനാത്രകിട്ടുംഫലം
അതിശുഭമീയാശ്വമേധികംകേട്ടുകൊ
ണ്ടിതിനുടെസമാപ്തിയിൽഭക്തിസംയുക്തനായ്
അതിരുചികലന്നിട്ടുമന്നവസ്ത്രാദികൾ
ഛൃതികിമപിയെന്ന്യെകൊടുത്തുപൂജിച്ചഹൊ
സുരുചിയൊടുപത്തുകഴഞ്ചുപൊൻകൊണ്ടുതീ
ത്തൊരുകുതിരയുംജീവനുള്ളൊരുകാളയും
അവനിസുരവയ്യ്യന്നേകുന്നാവനുതൽ
ശ്രവണഫലമെത്രയുംപൂത്തിയായ്കിട്ടിടും
ഭുവനശുഭമാമിതുകേട്ടതിന്നാൎത്തി
ലവനവനെഴുംശക്തിപോലെദാനങ്ങളെ
അവനിസുരനേകിയെന്നാലുമവനുതൽ
ശ്രവണഫലപൂത്തിയാൽസൈഖ്യമാസ്സാണിടം
വിരവൊടുപതിനാലുപർവ്വങ്ങളുംധരാ
ധരമകുടമെ!ഭവാനോടുഞാൻചൊല്ലിനേൻ
തിറമൊടിനിയാശ്രമവാസാഖ്യപർവ്വവും
പറവനവ മായതുംകേട്ടുകൊണ്ടീടുക
കിളിമൊഴികളൊടിതിൻമട്ടതിഭംഗിയിൽ
കിളിമകൾപറഞ്ഞിട്ടുമൌല്ലനാടങ്ങിനാൾ

— * — * സമാപ്തം * — * —

അനുമോദനം

"ജൈമിനീയാശ്വമേധം" എന്ന ഗ്രന്ഥത്തിന്റെ പരിഭാഷകനും സരസകവിയും ആയ കാത്തോള്ളിൽ അച്യുതമേനോനെ നാം അറിയും. ഈ കവി അനേകം യോഗ്യന്മാരാൽ അലങ്കരിക്കപ്പെട്ടിരുന്ന ഒരു മാന്യ കുഡുംബത്തിലെ അംഗമായിരുന്നു. പ്രസ്തുത പുസ്തകം കിളിപ്പാട്ടു രീതിയിൽ തർജ്ജമ ചെയ്തിട്ടുള്ളത് ഏവൎക്കും ഹൃദ്യമായവിധത്തിലാണ് പുസ്തകം ഏതാനും നാം വായിക്കയുണ്ടായി. ഒഴുക്ക്, പദ്യലാളിത്യം, പഴക്കം, പദ്യരചനാസാമൎത്ഥ്യം ഇത്യാകൾ ഈ തർജ്ജമയിൽ കനിഞ്ഞുവഴിയുന്നുണ്ട്. ഈ മാതിരിയിലുള്ള തർജ്ജമകളും മററു കൃതികളും ധാരാളം ഉണ്ടാക്കി ഭാഷാവനിതയെ പരിലാളിയ്ക്കുന്നതിന്നു ഈ കവിയ്ക്കു ഇടവരാതിരുന്നത് ഭാഗ്യദോഷമെന്നേ പറയാനുള്ളൂ.

വളരെ നഷ്ടപ്പെട്ടും കഷ്ടതകൾ അനുഭവിച്ചും ഇപ്പോഴെങ്കിലും ഈ തർജ്ജമ അച്ചടിപ്പിച്ച ആ മഹാമനസ്കന്റെ യശസ്സ് ആചന്ദ്രതാരം നിലനിറുത്തുന്നതിനു അശ്രാന്തപരിശ്രമംചെയ്ത കവിയുടെ അനന്തിരവൻ കാത്തോള്ളിൽ രാമന്റെ പ്രവൃത്തി നാം ഏററവും അഭിനന്ദിയ്ക്കുന്നു.

കൊടുങ്ങല്ലൂർ വലിയ തമ്പുരാൻ കോവിലകം
97 വൃശ്ചികം 29-ാംനു-

(ഒപ്പ്)
രാമവൎമ്മ വലിയരാജാവ്
അവർകൾ.

